## 1922-ഓബ്-ചിങ്ങം-1098.
### ഓഗസ്റ്റ്—സെപ്റ്റംബർ.

| ആഴ്ച | സൂ. | മ. | ഇം. | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| തിങ്കൾ | 1 | 30 | 14 | പതിനഞ്ചു നോമ്പു ആരംഭം. മൎത്തശ്മൊനീയും മക്കളും, ഏലിയാസാർ, മക്കബായ സഹദേന്മാർ, മാർ റൂബേൽ. |
| ചൊവ്വാ | 2 | 31 | 15 | |
| ബുധൻ | 3 | 32 | 16 | മുളന്തുരുത്തി മാർ ഈവാനിയോസ് |
| വ്യാഴം | 4 | 1 | 17 | |
| വെള്ളി | 5 | 2 | 18 | |
| ശനി | 6 | 3 | 19 | * മറുരൂപപ്പെരുനാൾ. മാ. പെ. |
| ഞായർ | 7 | 4 | 20 | മറുരൂപത്തിനുപിമ്പു ൧-ാം ഞാ. |
| തിങ്കൾ | 8 | 5 | 21 | |
| ചൊവ്വാ | 9 | 6 | 22 | |
| ബുധൻ | 10 | 7 | 23 | |
| വ്യാഴം | 11 | 8 | 24 | |
| വെള്ളി | 12 | 9 | 25 | അസ്സാംസോയേൽ സഹദാ. |
| ശനി | 13 | 10 | 26 | |
| ഞായർ | 14 | 11 | 27 | മറുരൂപത്തിനു പിൻപു ൨-ാം ഞാ. |
| തിങ്കൾ | 15 | 12 | 28 | *പതിനഞ്ചു നോമ്പു വീടൽ. മാ. പെ. |
| ചൊവ്വാ | 16 | 13 | 29 | ദൈവമാതാവിന്റെ വാങ്ങിപ്പ്. |
| ബുധൻ | 17 | 14 | 30 | |
| വ്യാഴം | 18 | 15 | 31 | |
| വെള്ളി | 19 | 16 | 1 | |
| ശനി | 20 | 17 | 2 | മുളന്തുരുത്തി മാർക്കുറിലോസ്. |
| ഞായർ | 21 | 18 | 3 | വാങ്ങിപ്പിനുപിമ്പു ൧-ാം ഞാ. |
| തിങ്കൾ | 22 | 19 | 4 | |
| ചൊവ്വാ | 23 | 20 | 5 | |
| ബുധൻ | 24 | 21 | 6 | ബത്തുൽമായിശ്ലീഹാ. |
| വ്യാഴം | 25 | 22 | 7 | |
| വെള്ളി | 26 | 23 | 8 | |
| ശനി | 27 | 24 | 9 | |
| ഞായർ | 28 | 25 | 10 | വാങ്ങിപ്പിനുപിമ്പ് ൨-ാം ഞാ |
| തിങ്കൾ | 29 | 26 | 11 | |
| ചൊവ്വാ | 30 | 27 | 12 | മാർ ഗബ്രിയേൽ എപ്പിസ്കോപ്പാ. |
| ബുധൻ | 31 | 28 | 13 | |

# കാത്തോലിക് സഭ

Vol. II } ൯൭ കർക്കടകം, ൯൭ ചിങ്ങം. { NO. 5-6

## വി. ക്ലീമിസിന്റെ സഭയെക്കുറിച്ചുള്ള ഉപദേശം.

---

൧. വി. ക്ലീമിസ് ക്രി. വ. ൯൬-ൽ കൊറിന്ത് സഭയ്ക്കു എഴുതിയിട്ടുള്ള ലേഖനം അപ്പോസ്തലലേഖനങ്ങളൊടൊപ്പം ദൈവാത്മപ്രേരിതമാണെന്ന് ആദിമസഭകൾ ഗണിക്കുന്നുണ്ട്. അത് ൧-ാംശതകത്തിന്റെ അന്ത്യത്തിൽ ക്രിസ്തീയസഭയെക്കുറിച്ച് സ്വീകരിക്കപ്പെട്ടിരുന്ന ഉപദേശം എന്താണെന്നു വെളിപ്പെടുത്തുന്നു. അതു വി. പൌലോസിന്റെ ലേഖനശേഷം കൊറിന്തുസഭയിൽ വർദ്ധിച്ചുവന്നിട്ടുള്ള സഭാസംബന്ധമായ കലഹങ്ങളുടെ ചരിത്രം വിവരിക്കുന്നു. അതു റോമ്മായിലെ സഭ ആദ്യമായി ചെയ്തിട്ടുള്ള ഒരു പ്രസ്താവനയുമാണ്.

ഈ ലേഖനത്തെ വായിക്കുമ്പോൾ അതിൽ അടങ്ങിയിരിക്കുന്ന അധികാരമയമായ വാചകരീതി സ്പഷ്ടമാണ്. എന്നാൽ അതു നവീനറോമ്മാസഭ തങ്ങളുടെ പാപ്പായുടെ സാർവ്വത്രിക അധികാര ഉപദേശം ആ വാക്യങ്ങളിൽ കുത്തിച്ചെലുത്തുവാൻ ശ്രമിക്കുന്ന അർത്ഥത്തിൽ എഴുതപ്പെട്ടിട്ടുള്ളതല്ല. ഈ ലേഖനത്തിലെ അധികാര വാചകരീതി ധാർമ്മികമായിട്ടുള്ള (Moral) താണ്. ഈ രീതിയിൽ ആദിമപിതാക്കന്മാരിൽ പലരും ലേഖനങ്ങൾ എഴുതീട്ടുള്ളതായും കാണുന്നു. അതിലുള്ള വാചകസമ്പ്രദായം ഒരു വലിയ ഉന്നതസ്ഥാനം അർഹിക്കുന്നുണ്ട്. "ഞങ്ങൾക്കല്ല, ദൈവഇഷ്ടത്തിന് അവർ അനുസരിക്കേണ്ടതിന് അവർക്കു വിവേകവും താഴ്മയും പ്രദാനം ചെയ്യാൻ" റോമ്മായിലെ സഭ കുററക്കാർക്കുവേണ്ടി മദ്ധ്യസ്ഥപ്രാർത്ഥന ചെയ്യുമെന്നും "ഞങ്ങളുടെ ആലോചന സ്വീകരി

ഷ്ടിൻ, അതുനിമിത്തം നിങ്ങൾക്കു ദുഃഖിപ്പാൻ ഇടവരികയില്ലെന്നും" "വി. ആത്മാവിനാൽ ഞങ്ങൾ നിങ്ങൾക്കു എഴുതീട്ടുള്ള ഉപദേശം നിങ്ങൾ അനുസരിക്കുമെങ്കിൽ നിങ്ങൾ ഞങ്ങൾക്കു സന്തോഷവും സംതൃപ്തിയും ഉളവാക്കുന്നതായിരിക്കുമെന്നും" മററുമുള്ള വാചകങ്ങൾ ലേഖനത്തിൻെറ ദിവ്യവും മഹിമയുമുള്ള സ്വഭാവത്തെ സ്പഷ്ടീകരിക്കുന്നുണ്ട്.

൨. ഈ ലേഖനം ഒരു സ്ഥലത്തെ സഭ വേറൊരുസഭയ്ക്കു് അയച്ചിട്ടുള്ള സാമൂഹ്യദൂതിൻെറ രൂപത്തിലാണ് കാണപ്പെടുന്നതെങ്കിലും ഇതിൻെറ ഗ്രന്ഥകർത്താവു വി. ക്ലീമീസാണെന്നും അദ്ദേഹം റോമായിലെ സഭയുടെ എപ്പിസ്കോപ്പാ ആയിരുന്നെന്നും അവിതർക്കിതമായി തെളിയിക്കപ്പെടുകയും സമ്മതിക്കപ്പെടുകയും ചെയ്തിട്ടുള്ളതാണ്. ഇങ്ങിനെ ഈ രേഖയുടെ സാമൂഹ്യമായ ഭാവന സഭയുടെ രാജകീയമായ രൂപത്തെ മറയ്ക്കുന്നില്ല. ആദിമസഭയുടെ ചരിത്രങ്ങളും പാരമ്പര്യങ്ങളും അദ്ദേഹത്തിൻെറ എപ്പിസ്കോപ്പൽ സ്ഥാനത്തെയും ഭരണത്തെയും ഏകശബ്ദത്തോടു സമ്മതിക്കുന്നുണ്ട്. അദ്ദേഹം റോമ്മായിലെ സഭയുടെ പലകശ്ശീശ്ശന്മാരുടെ കൂട്ടത്തിൽ ഒരുവനെന്നല്ലാ, എന്നാലൊ ആ സഭയുടെ "പ്രധാന ഭരണക്കാരനായിട്ടാണു" ചരിത്രപ്രകാരം സ്വീകരിക്കപ്പെട്ടിരിക്കുന്നതു്. ആകയാൽ ഒന്നാംനൂററാണ്ടിൻെറ അവസാനം രാജകീയമായ എപ്പിസ്കോപ്പൽ സ്വഭാഭരണത്തെ നാം ഇവിടെ കാണുന്നുണ്ട്.

ഈ ലേഖനം എഴുതപ്പെട്ടിട്ടുള്ളതു് കൊറിന്തു സഭയുടെ അപേക്ഷ അനുസരിച്ചാണെന്നു പറയുന്നവരുണ്ട്. അതിൻെറ അകമെയുള്ള തെളിവുകളിൽ നിന്നു് കൊറിന്തുസഭയിലെ നിന്ദ്യമായ നില റോമായിൽ അറിഞ്ഞപ്പോൾ അതിനെ തടുക്കേണ്ടതു ചുമതലയാണെന്നു സ്വാഭാവികമായി തോന്നി എഴുതിയതാണെന്നും പറയുന്നവരുമുണ്ട്. ഏതായാലും ഒരു സ്ഥലത്തെ സഭ കലഹിക്കുമ്പോൾ അതിനടുത്തുള്ള സഭയ്ക്കു് അതിലെ കലഹം തീർത്തു ഐക്യപ്പെടുത്തുന്നതിനു ചുമതലയുണ്ടെന്നു് ഈ ലേഖനത്തിൽനിന്നു വിചാരിക്കാവുന്നതാണ്.

ഈ ലേഖനത്തിലെ പ്രധാന ഉദ്ദേശം സഭയുടെ ഐക്യമാണ്. കൊറിന്തുസഭയിൽ കുറവായിരുന്നതും ഈ ഐക്യ

ബോധമാണ്. അതുകൊണ്ടു ഈ വിഷയം ലേഖനത്തിലെ പ്രത്യേക ഗുണദോഷമാകേണ്ടതു് ആവശ്യമായിരുന്നു. എന്തെന്നാൽ "ദൈവത്തിൻെറ തിരഞ്ഞെടുക്കപ്പെട്ടവരുടെ ആത്മാവിനു് അന്യമായ അപമാനകരവും നിന്ദ്യവുമായ പിരിച്ചിലുകൾ" കൊറിന്തുസഭയെ പിടികൂടിയിരുന്നു. ആ സഭയിലെ ചുരുക്കം ആളുകൾ അവിടെയുള്ള പുരോഹിതന്മാരോടെതിർത്തു് ഒരു പിരിച്ചിലുണ്ടാകത്തക്കവണ്ണം ക്ഷോഭജനകമായി പ്രവർത്തിച്ചുകൊണ്ടിരുന്നു. പിരിച്ചിലിനുള്ള കാരണം പട്ടക്കാരുടെ നടപടിയിൽ നിന്നുണ്ടായതല്ലെന്നു ലേഖനത്തിൽ നിന്നും വെളിപ്പെടുന്നുണ്ടു്. ഈ പിരിച്ചിൽ ന്യായരഹിതവും, നാശകരമായ ഫലത്തെ ചെയ്യുന്നതുമാണെന്നു് കൂടെ അവിടെ പ്രസ്താവിക്കുന്നുണ്ടു്. ഇപ്രകാരം ഈ ലേഖനം അവസാനം വിവരിക്കുന്നതു് താഴ്മയുടെയും വിനയത്തിൻെറയും കൃപകളേയും ഐക്യജനകമായ ക്രിസ്തീയസ്വഭാവത്തിൻെറ പ്രമാണങ്ങളേയും കുറിച്ചാകുന്നു 'വെറണൽ' എന്ന ഗ്രന്ഥകാരൻ പറയുന്നപ്രകാരം ഈ ലേഖനം അഹങ്കാരമയമായ സ്വാർത്ഥബുദ്ധിത്വത്തിനു നേരെ എതിരായി ഓരോ ആളുകൾ സഭയുടെ ആകമാനബോധത്തിനു കീഴ്പ്പെട്ടിരിക്കണമെന്നു സിദ്ധാന്തിക്കുന്നു. കാതോലികസംകല്പനയുടെ പ്രത്യേകലക്ഷണം ഇതാകുന്നുവെന്നും അദ്ദേഹം പറയുന്നുണ്ടു്. ഇതിൻെറ ശേഷം കീഴ്വഴക്കത്തിൻെറയും തൻനിമിത്തം ഐക്യത്തിൻെറയും ശക്തിയെ വശീകരിക്കുന്നതിനു് പ്രകൃതിയിലെ ചില ഉദാഹരണങ്ങളെ ഉദ്ധരിക്കയാണു് വി. ക്ലീമീസു ചെയ്യുന്നതു്. വിഭ്രമികളും കീഴ്വഴക്കമില്ലാത്തവരുമായ ശഠന്മാൎക്കു് ഒരു പാഠമായി സ്വാഭാവികലോകത്തിൽ ഗോളങ്ങളുടെ ക്രമീകരണത്തേയും കീഴ്വഴക്കത്തേയും എത്രയും മനോഹരമായ വിധത്തിൽ അദ്ദേഹം ഉദാഹരിക്കുന്നുണ്ടു്.

വീണ്ടും സഭയുടെ വ്യവസ്ഥയും അതിലെ ഓരോ ആളുകളുടെ കീഴ്വഴക്കവും ഉത്സുകമായ പ്രവൃത്തിയും മൂന്നു ദൃഷ്ടാന്തങ്ങളാൽ സാമ്യപ്പെടുത്തുന്നു. ഒന്നാമതായിസഭയെ റോമ്മാസാമ്രാജ്യസൈന്യവകുപ്പിനോടു സാമ്യപ്പെടുത്തുകയാണു്. ക്രമീകരണത്തിൻെറയും താല്പൎയ്യജീവിതത്തിൻെറയും കീഴ്വഴക്കത്തിൻെറയും ഒരു ഉത്തമപാഠമായിട്ടാണു് വി. ക്ലീമീസു സൈ

ന്ദ്യവകപ്പിനെ വിചാരിക്കുന്നതു്. അവിടെ ഐക്യനിലയും വിവിധങ്ങളായ ജോലി നിർവ്വഹിക്കുന്ന മാർഗ്ഗവും കാണുന്നു. ഓരോരുത്തരും അവരവരുടെ ചുമതല ജാഗ്രതയായി നിവൃത്തിക്കുന്നു. അവിടെ ചിലർ ആജ്ഞാപിക്കുന്നതിനും വേറെ ചിലർ അനുസരിച്ചു പ്രവർത്തിക്കുന്നതിനും നിശ്ചയിക്കപ്പെട്ടവരാണ്. "വലിയവൻ ചെറിയവനേക്കൂടാതെയും, ചെറിയവൻ വലിയവനേക്കൂടാതെയും സ്ഥിതിചെയ്യാൻ കഴികയില്ല" എന്നത്രെ അദ്ദേഹം പറയുന്നതു്. പിന്നീട അദ്ദേഹം മനുഷ്യശരീരത്തോടാണ് സഭയെ ദൃഷ്ടാന്തീകരിക്കുന്നതു്. ഇതു് വി: ക്ലീമിസു തന്റെ ഗുരുവായ വി: പൌലോസിൽ നിന്നു സ്വീകരിച്ചതാണെന്നു സ്പഷ്ടമാണു്. മൂന്നാമതായി അദ്ദേഹം എബ്രായസഭയുടെ ദൈവനിശ്ചിതമായ അദ്ധ്യക്ഷക്രമത്തോടു് അല്ലെങ്കിൽ പട്ടത്വക്രമത്തോടാണു സഭയെ ഉപമിക്കുന്നതു്. "ഇപ്പോൾ കാഴ്ചകളും ശുശ്രൂഷകളും യദൃച്ഛയായിട്ടോ ക്രമക്കേടായിട്ടോ അല്ല, ക്ലിപ്തസമയങ്ങളിലും അവസരങ്ങളിലും അനുഷ്ഠിപ്പാൻ താൻ (ദൈവം) കല്പിച്ചിരിക്കുന്നു. എവിടെവച്ചു്, ആരാൽ അവ അനുഷ്ഠിക്കപ്പെടണമെന്നു് തന്റെ ശ്രേഷ്ഠമനസ്സുകൊണ്ടു് താൻ നിശ്ചയിച്ചു. തന്റെ നല്ല ഇഷ്ടപ്രകാരം ഭക്തിപുരസ്സരം ചെയ്യപ്പെടുന്ന എല്ലാ സംഗതികളും തന്റെ തിരുമനസ്സിനു സ്വീകാര്യമായിരിക്കും. അതുകൊണ്ടു് നിശ്ചയിക്കപ്പെട്ടിരിക്കുന്ന അവസരത്തിൽ അവരുടെ കാഴ്ചകളെ അർപ്പിക്കുന്നവർ കൈക്കൊള്ളപ്പെട്ടവരും അനുഗ്രഹിക്കപ്പെട്ടവരുമാകുന്നു. എന്തെന്നാൽ അവരുടെ നാഥൻ സ്ഥാപിച്ചിട്ടുള്ളതു് അനുവർത്തിക്കുമ്പോൾ അവർ തെററിപ്പോകുകയില്ല. എന്തെന്നാൽ പ്രധാനാചാര്യന് അവനു യോഗ്യമായ ശുശ്രൂഷകൾ വേർതിരിച്ചിരിക്കുന്നു. ആചാര്യന്മാർക്കു് അവർക്കു തക്കതായ വേലകൾ നിശ്ചയിച്ചിരിക്കുന്നു. ലേവ്യക്കാരുടെമേൽ അവർക്കു തക്കതായ ശുശ്രൂഷാവൃത്തികൾ ചുമത്തിയിരിക്കുന്നു. അത്മേനി അവന്റെ വ്യവസ്ഥയ്ക്കു ബാദ്ധ്യസ്ഥനാണ്".

"സഹോദരന്മാരെ! നിങ്ങളിൽ ഓരോരുത്തരും അവനവന്റെ മനസ്സാക്ഷിയെ പാലിച്ചുകൊണ്ടും തന്റെ ശുശ്രൂഷയുടെ നിശ്ചിതമായ ചട്ടത്തെ ലംഘിക്കാതെ സകല ഔചിത്യ

ത്തോട്ടു പെരുമാറിക്കൊണ്ടും അവനവന്റെ ക്രമത്തിൽ ദൈവത്തിന്ന സ്തോത്രം ചെയ്യട്ടെ. സഹോദരന്മാരെ! തുടർച്ചയായി നടത്തിക്കൊണ്ടിരിക്കുന്ന ദിനന്തോറുമുള്ള ബലിയൊ, മനഃപൂർവ്വ കാഴ്ചകളൊ, പാപബലികളൊ, കുററബലികളൊ യെറുശലേമിൽ മാത്രമല്ലാതെ എല്ലായിടത്തും നടത്തിക്കൊണ്ടിരിക്കുന്നില്ല. ശുദ്ധസ്ഥലത്തിൻ മുമ്പിൽ ബലിപീഠപ്രകാരത്തിലല്ലാതെ അവിടെയും എല്ലായിടത്തും കാഴ്ച അർപ്പിക്കപ്പെടുന്നില്ല. ഇതും പ്രധാനാചാര്യന്മാരാലും മുൻ പറഞ്ഞിട്ടുള്ള ശുശ്രൂഷകന്മാരാലുമായിരുന്നു (നടത്തപ്പെട്ടത്). സഹോദരന്മാരെ! നമുക്കെല്ലാവർക്കും അധിക അറിവു സിദ്ധിച്ചിരിക്കുന്നതിന്ന തക്കവണ്ണം ആപത്തിന്ന മുമ്പിൽ സ്ഥിതിചെയ്യുന്നു.” (വി. ക്ലീമീസ് ൪൧ അ.)

ഈ മൂന്നു സാമ്യങ്ങൾ ഒരുമിച്ചു ചേർത്തു പഠിക്കുമ്പോൾ വി. ക്ലീമീസിന്റെ സഭയെക്കുറിച്ചുള്ള ബോധമെന്തായിരുന്നു എന്ന് സ്പഷ്ടമാണ്. നിശ്ചിതങ്ങളായ സ്ഥാനങ്ങളോടും ക്രമീകരണങ്ങളോടുംകൂടിയ റോമാപട്ടാളവും അതിന്റെ അംഗങ്ങളോടും ഓരോ അംഗത്തിനും ഭാഗിച്ചുകൊടുത്തിട്ടുള്ള ചുമതലകളോടുംകൂടിയ മനുഷ്യ ശരീരവും എബ്രായ ജാതിയുടെ മതസംബന്ധമായ അദ്ധ്യക്ഷക്രമവും എന്നീ ദൃഷ്ടാന്തീകരണങ്ങൾ വ്യവസ്ഥിതമായ ഒരു ദൃശ്യഘടനാ സമ്പ്രദായം സ്വാഭാവികമായി പ്രാപിച്ചിരിക്കുന്ന ഒരു സമുദായത്തിനല്ലാതെ ചേർച്ചയുള്ളതല്ലെന്നു വെളിവാകുന്നു. ബാഹ്യമായും അനിവാര്യമായുമുള്ള ഒരു അധികാരത്തിന് അധീനപ്പെടാതെയും മനുഷ്യ ഇഷ്ടമനുസരിച്ച് ഉണ്ടാകയും ഇല്ലാതാകയും ചെയ്യാൻ തക്കസ്ഥിതിയിൽ ഓരോരുത്തന്റെ മനസ്സുപോലെ താല്ക്കാലികമായുള്ള കൂട്ടായ്മയാൽ ഘടിപ്പിക്കപ്പെട്ടും ഇരിക്കുന്ന ഒരു സമുദായം മാത്രമാണ് ലോകത്തിൽ കാണുന്ന സഭയെന്നും സാക്ഷാൽ സഭ ക്രിസ്തുവും ഓരോ അംഗങ്ങളും തമ്മിലുള്ള അദൃശ്യമായ ഐക്യമാണെന്നും ഉള്ള നവീകരണ ഉപദേശത്തോട് വി: ക്ലീമീസ് അനുകൂലിക്കുന്നില്ലെന്നും അദ്ദേഹത്തിന്റെ സാമ്യങ്ങൾ അശേഷം ചേരുന്നതല്ലെന്നുമുള്ളത് തീർച്ചയാണ്. ലേവ്യ ആചാര്യത്വത്തോടുള്ള സാമ്യം എത്രയും അർത്ഥവത്താണ്. ജർമ്മൻ പ്രൊട്ടസ്റ്റന്റ ചരിത്രകാരനായ നിയാണ്ടർ,

യഹൂദആചായ്യ വ്യവസ്ഥകരം മുഴുവനും ക്രിസ്തുസഭയിലേക്കു പകത്തപ്പെട്ടിരിക്കുന്നു എന്നത്രെ ഈ ഭാഗത്തു നിന്നു ഗ്രഹിച്ചതു്. ഈ കാരണത്താൽ ഈ ഭാഗം ആരൊ കൂട്ടിച്ചേത്തതാണെന്നു് അദ്ദേഹം പ്രസ്താപിച്ചിട്ടുണ്ടു്. ഈ ഭാഗത്തിനു് നിയാണ്ടർ കൊടുത്തിട്ടുള്ള അത്ഥം ശരിയാണു്. എങ്കിലും അതാരോകൂട്ടിച്ചേത്തതാണെന്നുള്ള വാദം ഇക്കാലത്തു ആരും സ്വീകരിക്കുന്നില്ല. വി. ക്ലീമീസു പഠിപ്പിക്കുന്നതു് ഒന്നാമത്തെ നിയമത്തിൽപെട്ട യഹൂദസമുദായം ക്ലിപ്തമായ ഒരോ മുമതലകളുടെ പ്രമാണത്തിന്മേൽ ഘടിപ്പിക്കപ്പെട്ടിരിക്കുന്നതാണെന്നും ഒരു മനുഷ്യനും അവന്റെ ഉദ്യോഗനിലയെ ന്യായമായി കവിഞ്ഞു പ്രവൎത്തിപ്പാൻ കഴിവില്ലെന്നും മാത്രമാണു്. പ്രധാനാചായ്യൻ, ആചായ്യനും, ലേവ്യക്കാരനും, അന്മേനിയും അവനവന്റെ അതൃത്തിക്കുള്ളിൽ സ്ഥിതിചെയ്യേണ്ടതാണു്. ഇതു് ഐക്യപരിപാലനത്തിനു് അത്യാവശ്യമായിരുന്നു. ഒന്നാമത്തെ നിയമത്തിന്റെ ഈ സവ്വപ്രധാനമായ പ്രമാണം ക്രിസ്തീയസഭയാകുന്ന രണ്ടാമത്തെ നിയമത്തിലേക്കു പകത്തപ്പെട്ടിരിക്കുന്നുവെന്നത്രെ ഇവിടെ വി. ക്ലീമീസു സ്ഥാപിക്കുന്നതു്. എന്നാൽ അതിലെ ഓരോ ചില്ലറ അംശങ്ങളും ക്രിസ്തീയ സഭയിലേക്കു് പകത്തിട്ടുണ്ടെന്നു് ഇതുകൊണ്ടു് അദ്ദേഹം അത്ഥമാക്കുന്നില്ല. പ്രമാണത്തെ മാത്രമാണു് അദ്ദേഹം ഇവിടെ പ്രത്യേകം ഉദ്ദേശിക്കുന്നതു്.

(൩) വി. ക്ലീമീസിന്റെ ഈ ലേഖനം മുൻ പറഞ്ഞ സാമ്യങ്ങളെകവിഞ്ഞു ക്രിസ്തീയ ശുശ്രൂഷസ്ഥാനനിയോഗത്തെക്കുറിച്ചുള്ള ബോധമെന്താകുന്നുവെന്നു സ്പഷ്ടമാക്കുന്നുണ്ടു്. "അപ്പോസ്ഥലന്മാർ കത്താവായ യേശുമിശിഹായിൽ നിന്നും നമുക്കു വേണ്ടി സുവിശേഷത്തെ പ്രാപിച്ചു. യേശുമിശിഹാ ദൈവത്താൽനിയോഗിക്കപ്പെട്ടു. അപ്പോൾ മിശിഹാ ദൈവത്തിൽനിന്നും, അപ്പോസ്ഥലന്മാർ മിശിഹായിൽ നിന്നും ആകുന്നു. അതുകൊണ്ടു് അവർ ഇരുവരും നിശ്ചിതമായ ക്രമത്തിൽ ദൈവത്തിന്റെ ഇഷ്ടത്തിൽനിന്നു വന്നിട്ടുള്ളവരാകുന്നു. അതിനാൽ ഒരു നിയോഗത്തെ അവർ പ്രാപിക്കയും നമ്മുടെ കത്താവായ യേശുമിശിഹായുടെ ഉയത്തെഴുന്നേല്പുമൂലം അതു അവക്കു് പൂണ്ണനിശ്ചയപ്പെടുകയും വി. ആത്മാവിന്റെ പരിപൂണ്ണമായ ദാനത്താൽ ദൈവത്തിന്റെ വേലയിൽ സ്ഥിരപ്പെടുകയും ചെ

യ്യശേഷം ദൈവരാജ്യം വരണമെന്നുള്ള സദ്വർത്തമാനവും കൊണ്ട് അവർ പുറപ്പെട്ടു. അങ്ങിനെ ഓരോ ദേശങ്ങളിലും പട്ടണങ്ങളിലും പ്രസംഗിക്കയും അവരുടെ ആദ്യഫലങ്ങളെ ആത്മാവുമൂലം പരിശോധിച്ചറിഞ്ഞതശേഷം വിശ്വസിക്കുന്നവൎക്കുവേണ്ടി എപ്പിസ്കോപ്പന്മാരും ശെമ്മാശ്ശന്മാരുമായി അവരെ നിശ്ചയിക്കയും ചെയ്തു." "ഇപ്രകാരമുള്ള ഒരു വേലയ്ക്ക് ദൈവത്താൽ ക്രിസ്തുവിൽ ഭരമേല്പിക്കപ്പെട്ടവർ മുൻപറഞ്ഞ ആളുകളെ നിശ്ചയിച്ചാൽ എന്താണ് അത്ഭുതപ്പെടുവാനുള്ളതെന്ന് വി. ക്ലീമീസു ചോദിക്കുന്നു." (വി. ക്ലീമീസു അ. ൪൨,൪൪).

ശീശ്മയെ, അല്ലെങ്കിൽ കക്ഷിതത്വത്തെ തടുക്കുന്നതിനു വേണ്ടി പഴയ നിയമത്തിൽ മോശ ഈ വിധംതന്നെ പ്രവൎത്തിച്ചു എന്നു വി. ക്ലീമീസു പ്രസ്താവിച്ചു ശേഷം പിന്നെയും പറയുന്നതു്.

"നമ്മുടെ അപ്പോസ്ഥലന്മാർ എപ്പിസ്കോപ്പാ നാമത്തെക്കുറിച്ച് വിവാദമുണ്ടാകുമെന്നു നമ്മുടെ കൎത്താവായ യേശുമിശിഹായിൽ മുൻകൂട്ടി അറിഞ്ഞിരുന്നു. അതിനാൽ ഈ കാരണംനിമിത്തം പൂൎണ്ണമായ മുന്നറിവ് പ്രാപിച്ചശേഷം മുൻപറഞ്ഞ ആളുകളെ അവർ നിശ്ചയിക്കയും അതിന്റെശേഷം അവർ മരിക്കുമ്പോൾ മററു സമ്മതന്മാരായ മനുഷ്യർ അവരുടെ ശുശ്രൂഷയെ തുടരുവാൻ തക്കവണ്ണം ഒരു പിന്തുടൎച്ചാമാൎഗ്ഗത്തെ കരുതുകയും ചെയ്തു. അതുകൊണ്ടു് അവരാലൊ അവരുടെ ശേഷം സഭ മുഴുവന്റെയും സമ്മതത്തോടുകൂടി സ്ഥാനിന്മാരായ മററാളുകളാലൊ നിശ്ചയിക്കപ്പെടുകയും മനഃതാഴ്മയോടും, സമാധാനത്തോടും, എല്ലാപരിപാകതയോടുംകൂടെ മിശിഹായുടെ ആട്ടിൻകൂട്ടത്തിനു കുററംകൂടാതെ ശുശ്രൂഷിക്കയും വളരെ കാലത്തേക്കു് എല്ലാവരിൽ നിന്നും നല്ല പേരിനെ പ്രാപിക്കയും ചെയ്തിട്ടുള്ളവർ അവരുടെ ശുശ്രൂഷയിൽനിന്നു അന്യായമായി ബഹിഷ്കരിക്കപ്പെട്ടു എന്നു ഞങ്ങൾ വിചാരിക്കുന്നു. എന്തെന്നാൽ എപ്പിസ്കോപ്പാ ജോലിയുടെ ദാനങ്ങളെ കുററംകൂടാതെയും വിശുദ്ധിയോടും കാഴ്ച വച്ചിട്ടുള്ളവരെ നാം ബഹിഷ്കരിക്കുന്നുവെങ്കിൽ അതു നമ്മുടെ മേൽ ഒരു ചെറിയ പാപമായിട്ടല്ലാ ഇരിക്കുന്നതു" (ടി അ: ൪൪)

ഇതിൻെറ അൎത്ഥം ശരിയായി ഗ്രഹിക്കുന്നതിന് ഈ വാക്യങ്ങളെ മുഴുവനും ആഴമായി പരിശോധിക്കേണ്ടതാണ്. അവയുടെ പൊതുവായ ലാക്കെന്താകുന്നുവെന്നു തെററിക്കൂടാതവണ്ണം വെളിപ്പെടുന്നു. അപ്പോസ്തല പിന്തുടൎച്ചയുടെ ഒരു പൂൎണ്ണമായ ഉപദേശച്ചുരുക്കം ഇതിലടങ്ങിയിരിക്കുന്നു. യഹൂദ ആചാൎയ്യത്വത്തെയുള്ള സാമ്യത്തിൽനിന്നു ക്രിസ്തീയപ്രമാണങ്ങളിലേക്ക് ഇവിടെ വി. ക്ലീമീസു കടക്കുന്നു. യഹൂദ സഭയുടെ ഉദാഹരണം മൂലം പഴയ നിയമത്തിൽ പിന്തുടൎച്ചയുടെ പ്രമാണത്താൽ ക്രമീകരണവും ഐക്യവും പരിപാലിക്കപ്പെട്ടു എന്നു സൂചിപ്പിച്ചു ശേഷം ക്രിസ്തീയ ശുശ്രൂഷ സ്ഥാനത്തെക്കുറിച്ചുള്ള തൻെറ ബോധത്തെ അദ്ദേഹം വെളിപ്പെടുത്തുകയാണ്. ക്രിസ്തുമതത്തിലും പിന്തുടൎച്ചയുടെ ഒരു പ്രത്യേക പ്രമാണം സ്ഥിതിചെയ്യുന്നുവെന്ന് അദ്ദേഹം സ്ഥാപിക്കുന്നു. ആ പ്രമാണത്തിൻെറ സംക്ഷേപം ഇതാകുന്നു. എല്ലാ നിയോഗത്തിൻെറയും ഉല്പത്തിസ്ഥാനം പിതാവായ ദൈവമാകുന്നു. മിശിഹാ പിതാവിൽ നിന്നു തൻെറ നിയോഗത്തെ പ്രാപിച്ചു. അപ്പോസ്തലന്മാർ മിശിഹായിൽ നിന്ന് അവരുടെ നിയോഗത്തെ പ്രാപിച്ചു. അതിനടുത്ത തലമുറയിലെ പട്ടക്കാർ അപ്പോസ്തലന്മാരിൽ നിന്നു അവരുടെ നിയോഗത്തെ പ്രാപിച്ചു. ഇപ്രകാരം അപ്പോസ്തലശേഷമുള്ള പട്ടക്കാർ അവരുടെ അധികാരത്തെ അപ്പോസ്തലന്മാരിൽ കൂടി ക്രിസ്തുവിൽ നിന്നു പ്രാപിച്ചു. മനുഷ്യൻെറ ഭിന്നതയുണ്ടാക്കുന്ന സ്വഭാവം അവർ അറിഞ്ഞിരുന്നതുകൊണ്ട് ഐക്യത്തിൻെറ നിസ്സംശയമായ ഉറപ്പിന്നുവേണ്ടി അപ്പോസ്തലന്മാർ ഇതു സംബന്ധിച്ച് പ്രത്യേക കരുതലുകൾ ചെയ്തിരുന്നു എന്നത്രെ വി. ക്ലീമീസ് പ്രസ്താവിക്കുന്നത്. ഈ അപ്പോസ്തല നടപടികൾ ദൈവഇഷ്ടത്തിനനുസരിച്ചതുമായിരുന്നു. അപ്പോസ്തലന്മാരുടെ ഒരു ശിഷ്യനാൽ സാക്ഷീകരിക്കപ്പെട്ടിട്ടുള്ള ഒരു പിന്തുടൎച്ചാവകാശത്തെ തെളിവായി ഇവിടെ നാം കാണുന്നു. വേറൊരു സംഗതിയും ഇവിടെ സ്പഷ്ടമാണ്. ശുശ്രൂഷ സ്ഥാനത്തിൻെറ നിയോഗം പ്രാപിക്കുന്നതു് വിശ്വാസികളുടെ സംഘത്തിൽ നിന്നല്ല, അപ്പോസ്തലന്മാരിൽ നിന്നാണ്. മനസ്സുതിരിഞ്ഞവരിൽ നിന്നു അവരെ പിന്തുടരുന്നതിനു യോഗ്യന്മാരായ ആളുകളെ

തിരഞ്ഞെടുക്കയും ഇങ്ങിനെ അവരുടെ യോഗ്യതയെ പരിശോധിച്ചശേഷം ശുശ്രൂഷ ജോലിക്ക് അവരെ നിശ്ചയിക്കയും ചെയ്തിട്ടുള്ളത് അപ്പോസ്ഥലന്മാർ തന്നെ ആയിരുന്നുവെന്ന് വി. ക്ലീമീസ് നിസ്സംശയമായി പ്രസ്താവിക്കുന്നു. അപ്പോസ്ഥലന്മാർ, അവരാൽ ആദ്യമായി നിശ്ചയിക്കപ്പെട്ടിട്ടുള്ള ശിഷ്യന്മാൎക്ക് ക്രമമായി പിന്തുടൎച്ചാവകാശികളുണ്ടായിരിക്കുന്നതിന് പ്രത്യേകം കല്പനകൾ ചെയ്തിരുന്നുവെന്നു വീണ്ടും അദ്ദേഹം പറയുന്നു.

ജനസമൂഹത്തിന്റെ സമ്മതിയും അപ്പോസ്ഥലന്മാർ മൂലമുള്ള നിശ്ചയവും തമ്മിലുള്ള ഭേദവും ഇവിടെ കാണുന്നുണ്ട്. ജനസമൂഹത്തിന്റെ സമ്മതി ആവശ്യമാണെങ്കിലും ഒരു ക്രിസ്തീയ പട്ടക്കാരൻ തന്റെ നിയോഗം പ്രാപിക്കുന്നത് അപ്പോസ്ഥലന്മാരിൽ നിന്നു പ്രാപിക്കുന്ന ശക്തിമൂലമല്ലാതെ ജനങ്ങളുടെ സമ്മതിമൂലമല്ലെന്നുള്ളത് എത്രയും സ്പഷ്ടമാകുന്നു. ശുശ്രൂഷസ്ഥാനത്തിനുള്ള അധികാരം അപ്പോസ്ഥലന്മാരിൽനിന്നു അധികാരം പ്രാപിച്ചിട്ടുള്ളവരിൽ കൂടിയുള്ള അപ്പോസ്ഥലപിന്തുടൎച്ചാവകാശത്തിൽ ആശ്രയിച്ചിരിക്കുന്നുവെന്നത്രെ ഇവിടെ വി. ക്ലീമീസ് സ്ഥാപിക്കുന്നത്. ബാററിപ്പോൾ എന്ന ശാസ്ത്രജ്ഞൻ ഇതു സംബന്ധിച്ച് പറയുന്നത് "ഇങ്ങനെ അദ്ധ്യക്ഷാവകാശം അപ്പോസ്ഥലന്മാരുടെ സാക്ഷാത്തായ അധികാരത്തിൽ അടിസ്ഥാനപ്പെട്ടിരിക്കുന്നു. അപ്പോസ്ഥലന്മാരാൽ നിയോഗിക്കപ്പെട്ടിട്ടുള്ള ആദ്യഫലങ്ങൾ അല്ലെങ്കിൽ ആദിമ എപ്പിസ്കോപ്പന്മാർ മരിക്കുമ്പോൾ എല്ലാവരുടെ സമ്മതി സിദ്ധിച്ചിട്ടുള്ള പുതിയ എപ്പിസ്കോപ്പന്മാർ അവരുടെ സ്ഥാനത്തു പ്രവേശിച്ചു ജോലി ചെയ്തിരുന്നു. എന്തെന്നാൽ ഈ പുതിയ എപ്പിസ്കോപ്പന്മാർ അവരുടെ ജോലിയിൽ അധികാരപ്പെടുത്തപ്പെട്ടതു അപ്പോസ്ഥലന്മാരാൽ തന്നെയോ അല്ലെങ്കിൽ അവരാൽ തിരഞ്ഞെടുക്കപ്പെട്ടിട്ടുള്ള എപ്പിസ്കോപ്പന്മാരാലൊ ആയിരിക്കണം. സഭ മുഴുവന്റെ സമ്മതം ആവശ്യമാണ്". വേറെ പ്രകാരത്തിൽ പറഞ്ഞാൽ യവന പട്ടണങ്ങളിലെ മജിസ്ത്രേട്ടുദ്യോഗംപോലെ, എപ്പിസ്കോപ്പൽ ജോലി അതിൽ സ്ഥാപിതമായിരിക്കുന്ന അധികാരത്തോടുകൂടി പ്രാ

പിക്കുന്നത് സമൂഹാംഗങ്ങളുടെ സമ്മതിദാനാവകാശത്തിൽ നിന്നല്ല; അത് ആ സമൂഹത്താൽ നിയോഗിക്കപ്പെടുന്ന ഒരധികാരവുമല്ല. അതു തുടൎച്ചയായി കൈമാററം ചെയ്തുകൊണ്ടിരിക്കുന്ന ഒരു അവകാശമെന്നപോലെ അതിൽ പ്രവേശിപ്പിക്കപ്പെടുന്നവർ അവരുടെ (അപ്പോസ്തലന്മാരുടെ) പിന്തുടൎച്ചാവകാശികളായിത്തീരുന്ന ഒരു ജോലിയാകുന്നു. ചുരുക്കിപ്പറഞ്ഞാൽ അദ്ധ്യക്ഷാധിപത്യം എന്നത് ഇതാകുന്നു"(Print. Cath. 128-9)

വി ക്ലീമീസ് "ബിഷോപ്പു സ്ഥാനത്തിനടുത്ത ദാനങ്ങളെ കാഴ്ചവച്ചിട്ടുള്ളവർ" എന്ന് ഉപയോഗിച്ചിരിക്കുന്ന വചനങ്ങളിൽ നിന്ന് ശുശ്രൂഷസ്ഥാനത്തിന്റെ ചുമതലകൾ സ്പഷ്ടമാണ്. "കാഴ്ചവക്കുക" എന്നതിന്റെ അൎത്ഥമെന്താണ്? ലേവ്യാചാൎയ്യത്വത്തിന്റെ സാമ്യത്തിൽ നിന്ന് പഴയ നിയമത്തിന്റെ പൊതു പ്രമാണങ്ങൾ പുതിയ നിയമത്തിലേക്കു മാററപ്പെട്ടിരിക്കുന്നു എന്നുള്ള തത്വം പ്രസ്താപിച്ചിരിക്കുന്നതോൎക്കുമ്പോൾ അതു സഭയിൽ അനുഷ്ഠിക്കപ്പെട്ടിരുന്ന വി. കുൎബ്ബാനയെ പ്രത്യേകം ഉദ്ദേശിക്കുന്നുവെന്നു തീൎച്ചയാണ്. ദേവാലയത്തിലെ പ്രത്യേക ശുശ്രൂഷസ്ഥാനപ്രവൃത്തി കുൎബ്ബാനയണക്കുക അല്ലെങ്കിൽ കാഴ്ചവയ്ക്കുക എന്നുള്ളതായിരുന്നതുപോലെ സഭയിലും ആകുന്നുവെന്നത്രെ വി. ക്ലീമീസിന്റെ അഭിപ്രായം. "നമ്മുടെ കുൎബ്ബാനയുടെ അല്ലെങ്കിൽ കാഴ്ചയുടെ പ്രധാനാചാൎയ്യനായ യേശുമിശിഹായെന്ന്". വി. ക്ലീമീസു പറയുന്നതു വളരെ അൎത്ഥവത്താണ്. ഇവിടെ 'കാഴ്ച' എന്നതു മനുഷ്യരക്ഷയ്ക്കുവേണ്ടിയുള്ള തന്റെ തിരുമേനിയുടെ കാഴ്ചവെപ്പിനെക്കുറിച്ചായിരിക്കണം. ഇസ്രായേലിലെ ആചാൎയ്യന്മാർ അൎപ്പിക്കേണ്ട കാഴ്ചകളെക്കുറിച്ചുള്ള വി. ക്ലീമീസിന്റെ വിവരണവും, സ്ഥലവും, കാഴ്ചയൎപ്പിക്കുന്നാവനും, കാഴ്ചയും സംബന്ധിച്ചിട്ടുള്ള അദ്ദേഹത്തിന്റെ നിഷ്കൎഷയും മററും ആലോചിക്കുമ്പോൾ കാഴ്ച എന്ന് ഉപയോഗിച്ചിരിക്കുന്നത് ദാനങ്ങളേയും ധൎമ്മങ്ങളേയും കുറിച്ചുമാത്രമാണെന്നും പ്രത്യേകം വി. കുൎബ്ബാനയെ കുറിച്ചല്ലെന്നുമുള്ള ചിലരുടെ വ്യാഖ്യാനം വിശ്വസിക്കത്തക്കതല്ലാ.

വേറൊരു സംഗതി വി. ക്ലീമീസിന്റെ ലേഖനത്തിൽ നിന്നു വെളിപ്പെടുന്നത് സഭ അധികാരനിയുക്തമായ ഒരു സ്ഥാപനയാണെന്നുള്ളതത്രെ. കോരിന്ത്യസഭയിലുള്ള പ്രയാസം

അവിടത്തെ സമുദായം രണ്ടു വിപരീതസംഘമായി പിരിഞ്ഞു എന്നുള്ളതാണു്. വി. ക്ലീമീസ് ഇപ്രകാരം കുണ്ടദോഷിക്കുന്നു. നിങ്ങളുടെ ഇടയിൽ വഴക്കുകളും, കോപവും, കക്ഷികളും, വിഭാഗങ്ങളും,, യുദ്ധങ്ങളും ഉണ്ടാകുന്നതെന്തുകൊണ്ടു്? നമുക്കൊരു ദൈവവും ഒരു ക്രിസ്തുവും അല്ലയോ ഉള്ളതു്? നമ്മുടെ മേൽ ഒരാത്മാവല്ലയോ ചൊരിയപ്പെട്ടതു്? നമുക്കു ക്രിസ്തുവിൽ ഒരു വിളിയല്ലയോ ഉള്ളതു്? നാം ക്രിസ്തുവിന്റെ അംഗങ്ങളെ ഭേദിപ്പിച്ചു് ഭിന്നഭിന്നമാക്കയും നമ്മുടെ ശരീരത്തിനെതിരായി വിഭാഗിക്കപ്പെടുകയും ചെയ്യുന്നതു് എന്തുകൊണ്ടു്? അതിന്റെ ശേഷം വി. ക്ലീമിസ്, വി. പൌലോസ് കോറിന്ത്യർക്കു് എഴുതിയ ഒന്നാം ലേഖനം വായിക്കുന്നതിനു അവരോടാജ്ഞാപിക്കുന്നു. വീണ്ടും അദ്ദേഹം പറയുന്നതു് "എത്രയും വാത്സല്യമുള്ളവരെ! കൊറിന്ത്യരുടെ ഉറപ്പുള്ളതും പുരാതനവുമായ സഭ ഒന്നോ രണ്ടോ ആളുകളുടെ നിമിത്തം അതിന്റെ കശ്ശീശന്മാർക്കെതിരായി മത്സരമുണ്ടാക്കുന്നതായി കേൾക്കപ്പെട്ടിരിക്കുന്നതു ലജ്ജാകരവും അതെത്രയും നാണിക്കത്തക്കതും ക്രിസ്തുവിലുള്ള നിങ്ങളുടെ അഭ്യാസത്തിനു അനുചിതവുമാകുന്നു" ഈ പാപത്തെ എത്രയും വേഗത്തിൽ അവരിൽ നിന്നു് നീക്കിക്കളയുന്നതിനു അവരോടു് അവൻ അപേക്ഷിക്കയും ഭിന്നതയുടെ പ്രധാനികൾ ചെയ്യേണ്ട യോഗ്യമായ നടപടിയെ സൂചിപ്പിക്കയും ചെയ്യുന്നു. ആളാംപ്രതിയുള്ള സ്വാർത്ഥതാബുദ്ധിതപത്തെ മറന്നു ദിവ്യസ്ഥാപനയായ സഭയ്ക്കു് കീഴ്പെടണമെന്നും സാമുദായിക ശരീരത്തിന്റെ നന്മയ്ക്കുവേണ്ടി ആളാംപ്രതിയുള്ള സ്വയനിഗ്രഹം ആവശ്യമാണെന്നും ബാഹ്യമായ ഐക്യം ആഭ്യന്തരമായ ഐക്യത്തോടു് ഏകീകരിക്കേണ്ടതാണെന്നും ജനങ്ങളും അപ്പോസ്തല പിന്തുടർച്ച മൂലം ന്യായമായി നിശ്ചയിക്കപ്പെട്ടിട്ടുള്ള കശ്ശീശന്മാരും തമ്മിൽ ഐക്യതയിൽ വർത്തിക്കേണ്ടതു കടമയാണെന്നുമുള്ള ഉപദേശത്തെയാണു് അവർക്കു പറഞ്ഞുകൊടുക്കുന്നതു്. ഈ ലേഖനത്തിന്റെ മൊത്തമായ പ്രായോഗികഫലം "ശത്രുതകൊണ്ടു് പിരിച്ഛിദ്രത്തെ ഉണ്ടാക്കീട്ടുള്ള നിങ്ങൾ നിങ്ങളുടെ കശ്ശീശന്മാർക്കു അനുസരിച്ചിരിപ്പിൻ" എന്നുള്ള ഏക വാചകത്തിൽ സംക്ഷേപിച്ചിരിക്കുന്നു,

പ്രൊട്ടസ്റ്റൻറു മതത്തിൻെറ ഒരു അത്യന്ത വകുപ്പിൽപെട്ട 'ഹാർനാക്ക്' എന്ന ചരിത്ര പരിശോധകൻ വി. ക്ളീമിസിൻെറ ലേഖനത്തിൽ അടങ്ങിയിരിക്കുന്ന സംഗതികളെ സംബന്ധിച്ചു പറഞ്ഞിരിക്കുന്നതു ഇവിടെ പ്രസ്താവയോഗ്യമാണു്. അതിലെ തത്വങ്ങളെ അദ്ദേഹം വിശ്വസിക്കുന്നില്ലെങ്കിലും അവയെ അദ്ദേഹം പ്രസ്താവിക്കുന്നുണ്ടു്. "ഈ ലേഖനത്തിൽ വിവേക പൂർവ്വം സംയുക്തവും വിസ്തീർണ്ണവുമായ ഘടനാ വ്യവസ്ഥകൾ" അടങ്ങിയിരിപ്പുണ്ടെന്നും അതു് യാദൃച്ഛികമായുണ്ടായതോ അന്യോന്യ സംബന്ധമില്ലാത്തതോ അല്ലെന്നും മിസ്റ്റർ 'ഹാർനാക്ക്' ഉറപ്പായി പറയുന്നു. അതു ശുശ്രൂഷാസ്ഥാനത്തിൻെറ ഒരു ഉപദേശം പ്രസ്താവിക്കയും ചരിത്രസംഗതികൾക്കു ഉറപ്പുവരുത്തുകയും ചെയ്യുന്നു എന്നും സഭയിലെ ജോലിയുടെ സ്വഭാവം യഹൂദസ്ഥാപനകളോടു ചേർത്തു അൎത്ഥം സംകല്പിക്കുന്ന അപകടത്ത്വം സ്പഷ്ടമാക്കുന്നുണ്ടെന്നും സഭയിൽതന്നെ അത്മേനികളിൽനിന്നു് പട്ടക്കാരെ വ്യത്യസ്തപ്പെടുത്തുന്നുണ്ടെന്നും അദ്ദേഹം പറയുന്നു. ക്രിസ്തു പിതാവിനാൽ അയക്കപ്പെട്ടതുപോലെ ക്രിസ്തുവിനാൽ അയക്കപ്പെട്ടിട്ടുള്ള അപ്പോസ്ഥലന്മാർ ദിവ്യ ശുശ്രൂഷയ്ക്കുള്ള ഉദ്യോഗജോലിക്കാരെ നിശ്ചയിച്ചു എന്നും ഉദ്യോഗജോലിക്കാരുടെ നിര്യാണശേഷം സമ്മതി സിദ്ധിച്ചിട്ടുള്ള മററാളുകൾ അവരുടെ ശുശ്രൂഷാസ്ഥാനത്തു പ്രവേശിപ്പാൻ തക്കവണ്ണം അവർ ചട്ടംകെട്ടുകൾ ചെയ്തിരുന്നു എന്നും എന്നാൽ അതു വെറും സങ്കല്പന മാത്രമാണെന്നും അദ്ദേഹം പറയുന്നു. മുൻ പറഞ്ഞ സംഗതികളെല്ലാം പിശകാണെന്നു അദ്ദേഹത്തിനു അഭിപ്രായമുണ്ടെങ്കിലും അവയെല്ലാം വി. ക്ളീമിസിൻെറ ലേഖനത്തിൽ അടങ്ങിട്ടുണ്ടെന്നു അദ്ദേഹം സാക്ഷിക്കുന്നു. അപ്പോസ്ഥല പിന്തുടർച്ചയിലോ, എപ്പിസ്കോപ്പൽ ഭരണത്തിലോ, അനുകൂലമുള്ള സഭയുടെ ഐക്യതയിലോ അശേഷം വിശ്വാസമില്ലാത്ത ഒരു ഗ്രന്ഥകാരൻെറയോ അത്തരം നവീകരണ വകുപ്പുകളുടെയോ അഭിപ്രായം ഈ വിധം കാണുന്നതിൽ അത്ഭുതപ്പെടുവാനില്ല. എന്തായാലും അപ്പോസ്ഥലന്മാർ അവരുടെ സ്ഥാനത്തെയും, ചുമതലകളേയും പിന്തുടരുന്നതിനു കല്പന ചെയ്യുകയും ഉത്തരവുകൾ കൊടുക്കയും ചെയ്തിരുന്നുവെന്നു ക്രൈസ്തവം ൯൬-ൽ റോ

മ്മായിരുന്ന വി. ക്ലീമീസ് വിശ്വസിച്ചിരുന്നുവെന്നു തീൎച്ചയാണു്. അദ്ദേഹം അപ്പോസ്തലന്മാരുടെ നേരെ ശിഷ്യനും അപ്പോസ്തല കാലത്തിന്റെ അവസാനംവരെ ജീവിച്ചിരുന്ന ആളുമായിരുന്നുവെന്നു പ്രത്യേകം ഓൎക്കേണ്ടതാണു്. അതിനാൽ അദ്ദേഹത്തിന്റെ സാക്ഷി അവിശ്വസിക്കുന്നതിനു ഒരു മാൎഗ്ഗവും കാണുന്നില്ല.

---

# സഭാചരിത്രം.

(ദിവ്യശ്രീ ററി. വി. ജോൺ ശെമ്മാശൻ എം. എ., എൽ. ററി.)

## അന്ത്യോഖ്യാ

പുറജാതി ക്രിസ്തീയസഭയുടെ മാതൃസ്ഥാനം വഹിക്കുന്ന പട്ടണം അന്ത്യോഖ്യായാണെന്നു മുമ്പു പറഞ്ഞല്ലോ. അന്ത്യോഖ്യാപട്ടണം ക്രിസ്തീയസഭാചരിത്രത്തിൽ ഒരു പ്രധാന സ്ഥാനത്തെ അൎഹിക്കുന്നതുകൊണ്ടു് അവിടത്തെ സഭയെ സംബന്ധിച്ചു കൂടുതലായി അറിയേണ്ടതാവശ്യമാണു്. പുറജാതികളെ ക്രിസ്തീയസഭയിലേക്കു ചേൎക്കുന്നതിൽ മുമ്പിട്ടുനിന്നു പ്രവൎത്തിച്ചതും, ചേലാകൎമ്മബന്ധനത്തിൽ നിന്നുള്ള സ്വാതന്ത്ര്യലബ്ധിക്കുവേണ്ടി ധൈൎയ്യമായി പോരാടിയതും, മനുഷ്യജാതി മഹത്വകരമായി ഇന്നു സ്വീകരിച്ചുപോരുന്ന 'ക്രിസ്ത്യാനി' എന്ന നാമം ആദ്യമായി സമ്പാദിച്ചതും, സഭയുടെ ശൈശവകാലത്തു ആദ്യമായി ഒരു തനതു ആരാധന സ്ഥലം പണിതതും, അന്ത്യോഖ്യായിലെ ക്രിസ്തീയസഭയായിരുന്നു.

അവിടത്തെ സഭയെ ആദ്യമായി ക്രമീകരിച്ചതു വിശുദ്ധ ബൎന്നബാസും പൌലൂസുമായിരുന്നെങ്കിലും ഏതദ്വിഷയത്തിൽ, വിശുദ്ധ പത്രോസിനു ഒരു പ്രധാന സ്ഥാനമുണ്ടെന്നു ചരിത്രകാരനായ എവുസേബിയോസ് പറയുന്നുണ്ടു്. വിശുദ്ധ പത്രോസ് അന്ത്യോഖ്യായിലെ സഭയിൽ ഒരു പ്രധാന സ്ഥാനത്തെ അൎഹിക്കുന്നതായി വിശുദ്ധ പൌലോസിന്റെ ലേഖനത്തിലും കാണുന്നുണ്ടല്ലോ (ഗലാത്തി ൨. ൧൧-൧൪).

ക്രിസ്തബ്ദം ഏകദേശം ൪൪-ാംമാണ്ടു വിശുദ്ധ പത്രോസിന്റെ പിൻഗാമിയായി എവോദ്യോസിനെ അന്ത്യോഖ്യായിൽ എപ്പിസ്കോപ്പയായി നിയമിച്ചതായി എവുസേബിയോസിന്റെ ചരിത്രത്തിൽ കാണുന്നു. (Hastings "Bib. D" Harnack ii. 125) എവോദ്യോസിന്റെ പിൻഗാമിയായ ഇഗ്നാത്യോസ് തന്റെ ലേഖനങ്ങളും, രക്തസാക്ഷിമരണവും മൂലം അന്ത്യോഖ്യായുടെ മഹിമയെ അഭിവൃദ്ധിപ്പെടുത്തി. ദേവാലയാരാധനയിൽ പാട്ടു ആദ്യമായി തുടങ്ങിയതു ഇഗ്നാത്യോസാണെന്നു പറയപ്പെടുന്നു. ഒരു ദർശനത്തിൽ മാലാഖമാർ രണ്ടുകൂട്ടമായിനിന്നു കീർത്തനം പാടുന്നതു കാണുകയും കേൾക്കയും ചെയ്തതായും തന്നിമിത്തം ക്രിസ്തീയ ആരാധനയിൽ പാട്ടുകളും മററും രണ്ടുകൂട്ടമായിനിന്നു പാടണമെന്നുള്ള ഏർപ്പാടു ഇഗ്നാത്യോസ് തുടങ്ങിയെന്നും ക്രിസ്തീയപാരമ്പര്യമുണ്ട്.

അന്ത്യോഖ്യായിലെ എപ്പിസ്കോപ്പാസിംഹാസനം പട്ടണത്തിന്റെയും സഭയുടെയും മാഹാത്മ്യവും പ്രതാപവുമനുസരിച്ചു പാത്രിയർക്കാസ്ഥാനമായി കാലാന്തരത്തിൽ പരിണമിക്കയും, മെസൊപ്പൊത്താമിയാ, പേർഷ്യാ, അർമ്മീനിയാ, ജോർജിയാ, ഈ ദേശങ്ങളിൽ ഉള്ള സഭകളുടെ മേൽ കർത്തൃത്വം നടത്തുകയും ചെയ്തിരുന്നു. റോമാപോലും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സഖ്യതയെ സമ്പാദിക്കുന്നതിൽ ഔത്സുക്യം കാണിച്ചു എന്ന് ഹാർനാക്ക് പറയുന്നു. (Harnack ii. p. 133).

ഏകദേശം ക്രിസ്താബ്ദം ൧൧൦-ാമാണ്ടു അന്ത്യോഖ്യായുടെ ചുററുമുള്ള പട്ടണങ്ങളിൽ സ്വന്ത ബിഷോപ്പന്മാരുണ്ടായിരുന്നതായി ഇഗ്നാത്യോസ് പറയുന്നുണ്ട്. (Ign. ad Phil X). സുറിയാനാട്ടിൽനിന്നുതന്നെ നിഖ്യാസുന്നഹദോസിലേക്കു ൪-ാംനൂററാണ്ടിൽ ഇരുപതിരണ്ടു എപ്പിസ്കോപ്പന്മാരെ അയച്ചിട്ടുണ്ടായിരുന്നു. അതിൽനിന്നു സുറിയായിൽ എത്ര വേഗം ക്രിസ്ത്യാനിമതവും മതക്രമവും അഭിവൃദ്ധിപ്പെട്ടു എന്നു കാണാവുന്നതാണ്.

അന്ത്യോഖ്യായിലും സുറിയായിലും ക്രിസ്തീയസഭ ശക്തിപ്പെട്ടതുപോലെ തന്നെ സമീപസ്ഥലങ്ങളായ കുപ്രോസ് ദ്വീ

പ്, കിലിക്യാ, തർസൂസ് മുതലായ പ്രദേശങ്ങളിലും സഭ ശക്തിപ്പെട്ടുകൊണ്ടിരുന്നു.

## ഏഷ്യാമൈനർ.

കസ്തന്തീനോസ് പോലീസിലെ സഭയുടെ മാതൃസ്ഥാനം വഹിക്കുന്നതു ഏഷ്യാമൈനർ അല്ലെങ്കിൽ ചിററാസ്യാ എന്ന സ്ഥലത്തെ ക്രിസ്തീയസഭയാണ്. അവിടെ ക്രിസ്തീയ വേല ചെയ്തവരുടെ കൂട്ടത്തിൽ പൌലൂസ്, ബർന്നബാസ്, ശീലാസ്, തിമോതെയൂസ്, തീത്തൂസ്, യോഹന്നാൻ, പീലിപ്പോസ്, അന്ത്രയോസ്, പീലിപ്പോസ് എവൻഗേലിസ്ഥാ ഇവർ ഉൾപ്പെട്ടുന്നുണ്ട്.

സമീപ രാജ്യമായ വാഫിലിയായിൽ വിശുദ്ധ പൌലൂസും ബർന്നബാസും വേല ചെയ്തിരുന്നു എങ്കിലും അവിടത്തെ സഭ രണ്ടു നൂററാണ്ടുകളുടെ ശേഷം നാമാവശേഷമായിപ്പോകയാണുണ്ടായതു്.

ഗോഥിക് സഭയുടെയും അർമ്മീനിയൻ സഭയുടെയും മാതൃസ്ഥാനം വഹിക്കുന്ന കപ്പദോക്കിയായിലെ സഭ വളരെ ശക്തിയുള്ള ഒരു സംഘമായിരുന്നു. വിശുദ്ധ ബസ്സലിയോസ്, ഗ്രിഗോറിയോസ് ഈ പിതാക്കന്മാർ കപ്പദോക്കിയാ സഭയിൽ ഉൾപ്പെട്ടവരായിരുന്നു.

പൊന്തുസ്, ബിഥിനിയാ ഈ പ്രദേശങ്ങളിലും, ക്രിസ്താബ്ദം ൧൦൦-നു ശേഷം ക്രിസ്തീയ സഭ ശക്തിയോടെ അഭിവൃദ്ധിപ്പെട്ടുവന്നു. ക്രിസ്താബ്ദം ൧൧൨-ാമാണ്ടു ബിഥിനിയായിലെയും പൊന്തുസിലെയും ഗവർണ്ണരായ പ്ലീനി റോമാ നാട്ടുവാഴിയായ ട്രാജനോടു ക്രിസ്ത്യാനികളായ പ്രജകളോടു എങ്ങിനെ വർത്തിക്കേണമെന്നു ചോദിക്കുന്നതായ ഒരു എഴുത്തു എഴുതുകയുണ്ടായി. എമ്പ്രരോറിന്റെ പ്രതിമക്കു ധൂപം വെക്കാഴികയാണ ക്രിസ്ത്യാനികളുടെ കുററമായി അന്നു കരുതിയിരുന്നതു്. ഈ എഴുത്തിൽ നിന്നു ക്രിസ്ത്യാനിമാർഗ്ഗം എത്ര വേഗം പ്രചരിച്ചിരുന്നു എന്നു് ഊഹിക്കാവുന്നതാണ്. ഏകദേശം ൧൭൦-ാമാണ്ടു ലൂഷിയൻ എഴുതിയ ഒരെഴുത്തിലും "പൊതുവിൽ എപ്പിക്കുറി

യരും നിശീശചരന്മാരും ക്രിസ്താനികളും നിറഞ്ഞുവചായി" എന്ന പൃഷ്ഠസാരത്തിൽ പറയുന്നുണ്ടു്.

ഗലാത്തിയാ, പിസിദിയായിലെ അന്ത്യോഖ്യാ, ഇക്കോനിയാ, ലിസ്ത്രാ, ദേർബ്ബി ഈ സ്ഥലങ്ങളിലും, വിശുദ്ധ പൌലൂസ് സ്ഥാപിച്ച സഭകൾ ശക്തിപ്പെട്ടു വളൎന്നുവന്നിരുന്നു.

## ആസ്യയിലെ ഏഴു സഭകൾ.

മദ്ധ്യതരണ്യാഴിക്കടലിന്റെ തീരപ്രദേശങ്ങളായ അന്തോഖ്യായിലും, ഏഷ്യാ മൈനറിന്റെ (ചിറാസ്യ) ചില ഭാഗങ്ങളിലും ക്രിസ്തീയസഭ പ്രചരിച്ച വൃത്താന്തം വിവരിച്ചു കഴിഞ്ഞതല്ലോ. വിശുദ്ധ യോഹന്നാൻ തന്റെ വെളിപാട്ടു ആക്കവെണ്ടി എഴുതിയ ആ ആസ്യയിലെ ഏഴു സഭകളെ സംബന്ധിച്ചാകുന്നു ഇനിയും പ്രസ്താവിപ്പാൻ പോകുന്നതു്. ഈ പ്രദേശങ്ങളിലെ മുഖ്യ പട്ടണം എഫേസൂസായിരുന്നു. റോമാ ഗവൎണ്ണറന്മാരുടെ ആസ്ഥാനവും, ഒരു പ്രധാന കച്ചവട സ്ഥലവുമായിരുന്ന ഈ പട്ടണം റോമായിൽ നിന്നു കിഴക്കെ ഭൂഭാഗങ്ങളിലേക്കുള്ള മാൎഗ്ഗമദ്ധ്യേ സ്ഥിതിചെയ്തിരുന്നു. റോമായുടെ കിഴക്കൻ സാമ്രാജ്യത്തിൽ കീൎത്തിപ്പെട്ട അലക്സന്ത്രിയായോടും അന്തോഖ്യായോടും സമം ഐശ്വൎയ്യത്തിൽ പരിലസിച്ചിരുന്ന ഈ പട്ടണം വി: പൌലൂസ് അപ്പോസ്തോലന്റെ പ്രസംഗയാത്രകളിൽ ഒരു പ്രധാന കേന്ദ്രമായിരുന്നു. തന്റെ പ്രസംഗയാത്രയിൽ വി: അപ്പോസ്തോലൻ എഫേസൂസിൽ സുവിശേഷം പ്രസംഗിക്കയും, അകചില്ലായെയും പ്രിസ്കായെയും അവിടെ താമസിപ്പിക്കയും ചെയ്തു. ഇവരാണു് എഫേസൂസിലെ ആദ്യ ക്രിസ്തീയസഭയെ ക്രമീകരിച്ചതു്. ക്രിസ്ത്വബ്ദം ൫൪-ാമാണ്ടു അലക്സന്ത്രിയായിൽ നിന്നു വാചാലനായ ഒരു യഹൂദ റബ്ബി എഫേസൂസിൽ എത്തി, ക്രിസ്തീയ മതത്തിന്റെ എതാനും ചില തത്വങ്ങളെ സംബന്ധിച്ചു പ്രസംഗിക്കയും, അകചില്ലായും പ്രിസ്കായും അതിനെ പിന്താങ്ങി ക്രിസ്തീയ സുവിശേഷം പ്രസംഗിക്കയും ചെയ്തു. ഇവർ അപ്പോല്ലോസിനെ കൊറിന്തിലേക്കു അയച്ച വിവരവും, അപ്പോല്ലോസ്

ക്രിസ്തീയ മാമ്മോദീസായെയും പരിശുദ്ധാത്മദാനത്തെയും സംബന്ധിച്ചു അറിവില്ലാത്തവനായിരുന്നതുകൊണ്ടു വി: പൌലൂസ് തന്റെ മടക്കയാത്രയിൽ അവനെ മാമ്മോദീസാമുക്കിയ വിവരവും, നടപ്പുകളുടെ പുസ്തകത്തിൽ നാം വായിക്കുന്നു (നടപ്പു ൧൮: ൨൩—൧൯: ൭)

പിന്നീടു ആയാണ്ടിൽ തന്നെ വി: പൌലൂസ് സുവിശേഷഘോഷകനായി എപ്പേസൂസിൽ എത്തി. വി: അപ്പോസ്തലൻ അവിടെ അർത്തമിസ്സ് ദേവിയുടെ ആരാധനയും, യവന പരിഷ്കാരവുമാകുന്ന രണ്ടു ശക്തികളെ കണ്ടുമുട്ടി, ക്രിസ്തുവിന്റെ രാജ്യമാകുന്ന മൂന്നാമത്തെ ശക്തിയെ അവിടെ ഉറപ്പിക്കയും കാലാന്തരത്തിൽ മററു രണ്ടു ശക്തികളും അതിനു പൂർണ്ണമായി കീഴ്പെടുകയും ചെയ്തു.

പട്ടണത്തിന്റെ നടുവിലുള്ള നദിയുടെ തെക്കേക്കരയിൽ ചെറിയ ഒരു കുന്നിൽ ൪൨൫, ൨൨൦ അടി നീളം വീതിയിൽ ആസ്യയുടെ നാനാഭാഗങ്ങളിൽ നിന്നും അനവരതം ഒഴുകികൊണ്ടിരുന്ന അസംഖ്യം ദ്രവ്യം ചിലവിട്ടു പണിയിച്ചിട്ടുള്ള അർത്തമിസ്സ് ദേവിയുടെ ക്ഷേത്രം ലോകമഹാതിശയങ്ങളിൽ ഒന്നായി ഗണിക്കപ്പെട്ടിരുന്നു.

ദേവിയാരാധകന്മാരുടെയും പൂജാരികളുടെയും ശക്തിയോടെതിരായി മത്സരിച്ചുകൊണ്ടിരുന്ന യവന വ്യാപാരികളുടെ വാസം പട്ടണത്തിന്റെ വടക്കേക്കരയിലായിരുന്നു. ഇങ്ങനെ ആസ്യയിൽ പ്രസിദ്ധിയേറിയ എപ്പേസൂസിൽ വി: പൌലൂസ് അപ്പോസ്തലൻ ഏകദേശം രണ്ടര സംവത്സരത്തോളം പാത്ത് തുറന്നോസിന്റെ (Tyrannus) പാഠശാലയിലും മററു സ്ഥലങ്ങളിലുമായി പ്രസംഗിക്കയും, അവിടെ നിന്നു സുവിശേഷം നാനാദേശങ്ങളിലേക്കും പ്രചരിപ്പിക്കയും ചെയ്തു. ഇപ്രകാരം എപ്പേസൂസിൽ ക്രിസ്തുമതം അഭിവൃദ്ധിപ്പെട്ടപ്പോൾ, ദേവിയുടെ ആരാധകന്മാർ തങ്ങളുടെ ക്ഷുദ്ര പുസ്തകങ്ങളെ ചുട്ടുകളഞ്ഞു. പ്രസ്തുത ക്ഷുദ്ര പുസ്തകങ്ങളുടെ വില അമ്പതിനായിരം വെള്ളിക്കാശു (൫൦൦൦ പവൻ) ആയിരുന്നു (നടപ്പു ൧൯: ൧൯—൨൦) അതിന്റെ ശേഷം, എപ്പേസൂസിൽ ദെമെത്രിയുസ്സ് എന്ന തട്ടാൻ നിമിത്തം ഒരു വലിയ ലഹളയുണ്ടാകയും, തന്നിമിത്തം പൌലൂസ് അവിടെ നിന്നു പോകയും ചെയ്തു.

ഈ സംഭവങ്ങൾ നടന്നത് ഏകദേശം ക്രിസ്ത്വാബ്ദം ൯൬-ാമാണ്ടായിരുന്നു. ഏകദേശം മുപ്പതുവർഷങ്ങൾക്കു ശേഷമുള്ള എഫേസൂസിലെ ക്രിസ്തീയസഭയുടെ ചുരുങ്ങിയ വിവരണം വെളിപ്പാടു പുസ്തകത്തിൽനിന്നു നമുക്കു മനസ്സിലാക്കാം. പത്മൂസ ദ്വീപിൽനിന്ന് സ്വാതന്ത്ര്യം പ്രാപിച്ചപ്പോൾ വി: യോഹന്നാൻ തിരിച്ചുവന്നു താമസമുറപ്പിച്ചതു എഫേസൂസിലായിരുന്നു. ആസ്യയിലെ സഭകളെ ക്രമീകരിക്കയും, സുവിശേഷവും, ലേഖനങ്ങളും വെളിപ്പാടും എഴുതുകയും ചെയ്തതു എഫേസൂസിൽ വെച്ചായിരുന്നു. വി: യോഹന്നാന്റെ അന്ത്യകാലത്തു കള്ളനെ മനസ്സു തിരിച്ചതും, 'ചെറിയ കുഞ്ഞുങ്ങളെ തമ്മിൽ തമ്മിൽ സ്നേഹിപ്പിൻ' എന്നു ഉദ്ഘോഷിച്ചതും താൻ വൃദ്ധനായി സ്വാഭാവിക മരണം പ്രാപിച്ചതും അടക്കപ്പെട്ടതും ഈ പട്ടണത്തിലായിരുന്നു. നമ്മുടെ കർത്താവിന്റെ അമ്മയും വി; യോഹന്നാന്റെ കൂടെ ഈ പട്ടണത്തിൽ വന്നു അവിടെ വെച്ചു മരിച്ചു എന്നു ചിലർ പറയുന്നുണ്ടെങ്കിലും, വിശുദ്ധ കന്യക മറിയം പലസ്തീൻ നാട്ടിൽവെച്ചു തന്നെ മരിച്ചു എന്നും, അവളുടെ മരണശേഷമാണ് യോഹന്നാൻ അന്യദേശത്തേക്കു യാത്രചെയ്തതു എന്നും വിചാരിക്കുന്നതാണ് കുറെക്കൂടെ സ്വീകാര്യമായി തോന്നുന്നത്. പല ശതവർഷങ്ങൾ ഇങ്ങനെ അഭിവൃദ്ധിയിലിരുന്ന എഫേസൂസിലെ സഭ ആ പട്ടണത്തിന്റെ അധോഗതിയോടുകൂടെ ക്ഷയിക്കയും, എഫേസൂസിലെ 'നിലവിളക്കു' അവിടെ നിന്നു മാറിപ്പോകയും ചെയ്തു.

സമീപ ദേശങ്ങളായ കൊലൊസ്യയിലും ഹീറാപ്പോലിസിലും ശക്തിയുള്ള ക്രിസ്തീയ സഭകൾ അധിവസിച്ചിരുന്നു. ഹീറാപ്പോലിസിലെ എപ്പിസ്കോപ്പായായ പാപ്പിയാസിന്റെ എഴുത്തുകളിൽ ചില ഭാഗങ്ങൾ എവുസേബിയൂസിന്റെ ചരിത്രത്തിൽ ശേഷിച്ചിട്ടുണ്ടു്. ഈ പാപ്പിയാസ് അപ്പോസ്തല കാലത്തോടടുത്തു ജീവിച്ചിരുന്നയാളാണ്. ലവോദിക്യയിലെ സഭ ധനസമൃദ്ധിയിൽ ഇരുന്നതുകൊണ്ടാണ് 'തീയിൽ ഊതിക്കഴിച്ച പൊന്നും, വെള്ളയുടുപ്പും' (വെളി: ൩. ൧൮) വാങ്ങിപ്പാൻ വെളിപ്പാടുപുസ്തകത്തിൽ വിശുദ്ധ: യോഹന്നാൻ അവരോടു ഉദ്ഘോഷിക്കുന്നതു്: സ്മുർന്നാ ഇന്നും അഭിവൃദ്ധിയിലിരുന്ന ഒരു പട്ടണമാകുന്നു. അവിടത്തെ എപ്പിസ്കോ

പ്പായായ പോലിക്കാപ്പ്ാസ് ക്രിസ്ത്വാബ്ദം ൧൫൫-ൽ രക്തസാക്ഷിയായി വധിക്കപ്പെട്ടു. പെർഗ്ഗമൂസിലെ സഭയിൽ നിക്കോലാവത്തരുടെ ദുരുപദേശം പ്രബലപ്പെട്ടിരുന്നു. സർദ്ദീസ്സിലെ സഭയിൽ ൧൭൦-ാമാണ്ടു മിലെത്തൂസ് എന്ന വലിയ ഒരു ഗ്രന്ഥകാരനായ എപ്പിസ്ക്കോപ്പാ ജീവിച്ചിരുന്നു. അദ്ദേഹത്തിന്റെ എഴുത്തുകളിൽ ചില ഭാഗങ്ങൾ എവുസേബിയോസ് ഉദ്ധരിക്കുന്നുണ്ടു. പിലദെൽഫ്യയിലും തിയത്തീറയിലും ഉള്ള സഭകൾക്കു വി: യോഹന്നാൻ പ്രത്യേക സന്ദേശങ്ങൾ അയക്കുന്നുണ്ടു്. ഇവ കൂടാതെ ത്രോവാസ്സ്, ത്രാലേസ്സ് ഈ പട്ടണങ്ങളിലും ശക്തിയുള്ള ക്രിസ്തീയ സഭകൾ അധിവസിച്ചിരുന്നു. ത്രോവാസ്സിൽ വി: പൌലൂസ്സായിരുന്നു ആദ്യം സുവിശേഷം അറിയിച്ചതു്. ക്രിസ്ത്വാബ്ദം ൧൦൭-ൽ അന്ത്യോഖ്യായിലെ എപ്പിസ്ക്കോപ്പായായ ഇഗ്നാത്യോസിനെ രക്തസാക്ഷിമരണത്തിനായി കൊണ്ടുപോകുമ്പോൾ ഈ ത്രോവാസ്സിൽ വെച്ചായിരുന്നു അദ്ദേഹത്തിന്റെ ലേഖനങ്ങളിൽ മൂന്നെണ്ണം എഴുതിയതു. വിശുദ്ധ ഇഗ്നാത്യോസ് ഏഴു ലേഖനങ്ങൾ എഴുതിയിട്ടുണ്ടു്. അവയിൽ അഞ്ചെണ്ണം ആസ്യയിലെ അഞ്ചു സഭകൾക്കാകുന്നു എഴുതിയതു്. ഈ ലേഖനങ്ങളിൽ നിന്നു പ്രസ്തുത സഭകളെ സംബന്ധിച്ചു പൊതുവായിട്ടു ലഭിക്കുന്ന അറിവു കൂടാതെ സഭയിൽ എപ്പിസ്ക്കോപ്പാ, കശ്ശീശാ, ശെമ്മാശ്ശൻ എന്ന ആചാര്യസ്ഥാനത്തിന്റെ മൂന്നു ക്രമങ്ങളും പൊതുവായി എല്ലാ സഭകളിലും ക്രമീകരിക്കപ്പെട്ട സ്ഥാപനകളായിരുന്നെന്നും വിശുദ്ധ കർബാന ക്രിസ്തീയ ആരാധനയുടെ കേന്ദ്രമായി സ്വീകരിച്ചിരുന്നു എന്നും കാണാവുന്നതാണ്. (ഇഗ്നാത്യോസ്. സ്മൎന്നാ ൮-ൻ ; സ്മൎന്ന ൭ ; ത്രാലെസ്സ്. ൬).

---

## കാനോൻ നിയമവിഭാഗങ്ങൾ.

---

൨. സഭയുടെ കാനോൻ നിയമം, പൊതുനിയമം, സ്വകീയനിയമം എന്നിങ്ങനെ രണ്ടായി വിഭജിക്കപ്പെടുന്നുണ്ടു്. ഏതു സാമുദായിക നിയമത്തിനും ഇങ്ങനെ രണ്ടു ഉൾപ്പിരിവുകളുണ്ടു്. ൧. സാമുദായിക ഘടന വിവരിക്കപ്പെട്ടിട്ടുള്ള നി

യമം. അതിൽ ആ സമുദായത്തിനുള്ള അവകാശങ്ങളും അധികാരങ്ങളും സംബന്ധിച്ചും അവയുടെ ആസ്ഥാനങ്ങൾ സംബന്ധിച്ചും വിവരിച്ചിരിക്കും. ൨. ഇപ്രകാരം നിർണ്ണയിക്കപ്പെട്ടിട്ടുള്ള അധികാരം നിയമനിർമ്മാണം, ന്യായവിചാരണ, കാര്യനിർവ്വഹണം എന്നീ ത്രിവിധ മാർഗ്ഗങ്ങളിൽ കൂടെ ആ സമുദായം അതിൻെറ പ്രജകളിൽ പ്രയോഗിക്കുന്ന നിയമം. സഭയെ സംബന്ധിച്ചിടത്തോളം ഒന്നാമത്തേതു സഭാഭരണത്തിൻെറ അടിസ്ഥാന തത്വങ്ങളും അവയിൽ അന്തർഭവിച്ചിരിക്കുന്ന അധികാരങ്ങളും സംബന്ധിച്ച നിയമസൂത്രമത്രെ. രണ്ടാമത്തേതു ആ നിയമ സൂത്രങ്ങളനുസരിച്ചു സഭാംഗങ്ങളെ ഭരിക്കുന്നതിനുള്ള നിയമങ്ങളത്രെ. ഒരു കാനോൻ ശാസ്ത്രജ്ഞൻ കാനൻ നിയമത്തിൻെറ ഈ രണ്ടു ഉൾപ്പിരിവുകളെ ഇപ്രകാരം വിവരിക്കുന്നു. "സഭയുടെ പൊതു നിയമം എന്നതു സഭയ്ക്കുള്ള അധികാരം സംബന്ധിച്ചോ, അതു സ്ഥിതിചെയ്യുന്ന ആളുകളെ സംബന്ധിച്ചോ, ഉള്ള സഭാഭരണഘടന വിവരിക്കപ്പെട്ടിരിക്കുന്ന നിയമ സൂത്രമാണ്'. സ്വകീയ നിയമം നേരെ മറിച്ചു സഭ അതിൻെറ ഘടനാനുസരണം അതിൻെറ അധികാരം പ്രവൃത്തിയിൽ അല്ലെങ്കിൽ പ്രയോഗത്തിൽ വരുത്തുന്ന നിയമമാണ്". കാനോൻ നിയമ സഞ്ചയങ്ങളിൽ അധികഭാഗവും സ്വകീയ നിയമങ്ങൾ ക്രോഡീകരിക്കപ്പെട്ടിട്ടുള്ളവയാണ്. എന്നാൽ ഈ ലേഖനപരമ്പരയിൽ വ്യവഹരിക്കുന്നതു പ്രത്യേകം സഭാസംബന്ധമായ പൊതു നിയമം സംബന്ധിച്ചാണ്.

വേറൊരു കാനോൻ നിയമ വിഭജനം എഴുതപ്പെട്ട കാനോനാകളെന്നും എഴുതപ്പെടാത്ത കാനോനാകളെന്നുമുള്ളവയാണ്. പൊതുവായി പറയുമ്പോൾ ഒന്നാമത്തെ പിരിവിൽ വി. പുസ്തകം, സൂന്നഹദോസ് നിശ്ചയങ്ങൾ, സഭാപിതാക്കന്മാരുടെ അംഗീകരിക്കപ്പെട്ട പ്രമാണങ്ങൾ, ന്യായവിചാരണ തീർപ്പുകൾ എന്നിവ അടങ്ങിയിരിക്കുന്നു. രണ്ടാമത്തേതിൽ സഭയുടെ പാരമ്പര്യങ്ങൾ, ആചാരങ്ങൾ, പൂർവ്വനടപടികൾ എന്നിവ ഉൾപ്പെട്ടിരിക്കുന്നു. മൂന്നാമതായി കാനോൻ നിയമത്തെ ആകമാന നിയമം, പ്രത്യേക നിയമം എന്നിങ്ങനെ വിഭജിക്കാം. ആദ്യത്തേതു ആകമാന സഭയെ സംബന്ധിച്ചതും അതിനാൽ എല്ലായിടത്തും സഭയെ ബന്ധിക്കുന്നതും സാധുവാ

യിട്ടുള്ളതുമാകുന്നു. എന്നാൽ രണ്ടാമതു പറഞ്ഞ നിയമം സംസ്ഥാനങ്ങളെയും ഇടവകകളെയും മററും പ്രത്യേകം ബന്ധിക്കുന്നതായിരിക്കും. പ്രത്യേക സഭാ നിയമത്തിനു സംസ്ഥാനിക കാനോൻ നിയമമെന്നും പേരുണ്ടു്.

വേറൊരു പ്രധാന വിഭജനം പുരാതീന നിയമമെന്നും നവീന നിയമമെന്നുമുള്ളതാണു്. ഈ വിഭജനം ചരിത്ര സംഭവങ്ങളുടെ കാലനിർണ്ണയമനുസരിച്ചുണ്ടായതാണു്. പൌരസ്ത്യ സഭകളെ സംബന്ധിച്ചിടത്തോളം ഇങ്ങനെ ഒരു വിഭാഗത്തിൽ അർത്ഥമില്ലാ. എന്നാൽ റോമ്മാ സഭയെ സംബന്ധിച്ചിടത്തോളം അതു വാസ്തവവും അർത്ഥവത്തും ആണു്. എന്തെന്നാൽ റോമ്മാസഭ പുരാതനനിയമതത്വങ്ങളെവിട്ടു നവീനതത്വങ്ങളടങ്ങിയ നിയമങ്ങളെ ഇടക്കാലത്തു സ്വീകരിക്കയും ഉറപ്പിക്കയും ചെയ്തിട്ടുണ്ടു്. ആ കാലംമുതൽ നവീനതത്വങ്ങളനുസരിച്ചു ക്രോഡീകരിക്കപ്പെട്ടിട്ടുള്ള നിയമസഞ്ചയം നവീന കാനോൻ നിയമമെന്നു വിളിക്കപ്പെടുന്നു. അതിനു മുമ്പു സ്ഥിതിചെയ്തിരുന്ന നിയമസഞ്ചയത്തിനു പുരാതന കാനൻ നിയമമെന്നും വിളിക്കപ്പെടുന്നു. പുരാതനനിയമം ഇസിദോർ നാമധാരിയായ വ്യാജ ഗ്രന്ഥകാരന്റെ കാലത്തിനു മുമ്പുണ്ടായിരുന്നതും നവീനകാനോൻ നിയമം ഇസ്സിദോർ,വ്യാജ കൃതിയുടെ ശേഷം (False decretals) ഉത്ഭവിച്ചതുമാണു്. ഈ വ്യാജ നിർമ്മിത കാനോൻ ഗ്രന്ഥം പാശ്ചാത്യ ക്രിസ്തീയ ലോകത്തിൽ അതുവരെ സ്വീകരിക്കപ്പെട്ടിരുന്ന സഭാനിയമ പദ്ധതിക്കു ആഴമായും ചില സംഗതികളിൽ മുഖ്യങ്ങളായ തത്വങ്ങളെ മാററി മറിച്ചും ഒരു പരിവർത്തനം ഉണ്ടാക്കിയിട്ടുണ്ടു്. അതിനാൽ പാശ്ചാത്യ സഭാചരിത്രം ഈ സംഭവമനുസരിച്ചു രണ്ടു പ്രധാന വിഭാഗങ്ങളായി വിഭജിക്കപ്പെടാം. പുരാതന കാനോൻ നിയമം എട്ടാം നൂററാണ്ടിന്റെ ഇടയിൽ ഇസിദോർ മെക്കാറററിന്റെ കാലംവരെ സഭയിൽ നടപ്പിൽ ഇരുന്ന നിയമ സഞ്ചയമാണെന്നും പാശ്ചാത്യവും പൌരസ്ത്യവുമായ എല്ലാ പുരാതന കാനോനാകളും അതിൽ ഉൾപ്പെട്ടിരിക്കുന്നു എന്നും നവീന നിയമം ഇസിദോറിന്റെ കാലംമുതൽ ഇദാനീന്തകാലംവരെ ക്രോഡീകരിക്കപ്പെട്ടിട്ടുള്ള മററു സഞ്ചയങ്ങളും അടങ്ങിയിട്ടുള്ളവയാണെന്നും ബെനഡിക്ടു് ആസ്ത്രമസ്തനായ

സ്ക്രാം എന്ന കാനോൻ ശാസ്ത്രജ്ഞൻ പറയുന്നു (Institutions Juris Eccles 1. P. 4). ഒൻപതാം നൂററാണ്ടുമുതലുള്ള റോമാസഭയുടെ കാനോനാ നിയമത്തെ നവീനമെന്നു വിളിക്കുന്നതിനു ഇങ്ങനെ പല കാരണങ്ങളും ഉണ്ട്. മുൻപറഞ്ഞ ഇസിദോർ വ്യാജവേഷധാരിയായ ഗ്രന്ഥകാരൻെറ വ്യാജനിയമ സഞ്ചയത്തിൽ ആദിമ പാപ്പാമാരുടെ പേരിൽ പല കല്പിതലേഖനങ്ങൾ എഴുതിച്ചേത്തിട്ടുണ്ടായിരുന്നു. ഇതു മൂലം പാപ്പാമാരുടെ അധികാരം അതിനുമുമ്പ് സ്ഥിതിചെയ്തിരുന്ന നിലയിൽനിന്നു അസാധാരണമായി വർദ്ധിച്ചു. നിയമനിമ്മാണത്തിനുള്ള അധികാരവും പാപ്പായിൽ സമപ്പിക്കപ്പെട്ടു. സഭാഭരണ വ്യവസ്ഥയുടെ പല മുഖ്യവകുപ്പുകളും ഭേദപ്പെടുത്തി. നീതിന്യായാധിപത്യം സംബന്ധിച്ച നടപടികളുടെ ഒരു നവീനക്രമവും ഏർപ്പെടുത്തി. ഈ ഭേദഗതിക്കെല്ലാം കാരണം മുൻപറഞ്ഞ വ്യാജനിമ്മിത കാനോനാകളാണ്. ഇതു മുൻപ്രസ്താവിച്ച സ്ക്രാം എന്ന കാനോൻ വ്യാഖ്യാതാവും സമ്മതിക്കുന്നുണ്ട്. (Schram U S) ചുരുക്കിപറഞ്ഞാൽ പുതിയ കാനോൻ നിയമസഞ്ചയം പുരാതന നിയമതത്വങ്ങളെ അതിലംഘിച്ച് പാപ്പാമാരുടെ അധികാരം അക്രമമായി വദ്ധിപ്പിച്ചിട്ടുണ്ട്. ഇസിദോറിൻെറ പേരിൽ രചിക്കപ്പെട്ടിട്ടുള്ള നിയമസഞ്ചയം വെറും വ്യാജനിമ്മിതമാണെന്നും, അതുമൂലം സഭയിൽ വലിയപരിവത്തനത്തിനു ഇടയായിട്ടുണ്ടെന്നും മററും റോമാസഭയുടെ പല കാനോൻ ശാസ്ത്രജ്ഞന്മാരുപോലും കണ്ടുപിച്ചു സമ്മതിച്ചിട്ടുണ്ട്. നവീന കാനോൻ നിയമത്തിൻെറ ഉത്ഭവം വ്യാജനിമ്മിതരേഖയിൽ നിന്നായതുകൊണ്ടു ദോഷമയമാണെങ്കിലും ആ നിയമം സാക്ഷാൽ നല്ലതാണെന്നും ലത്തീൻ സഭയിൽ അനേകകാലങ്ങളായി അവ അംഗീകരിക്കപ്പെട്ടവയാണെന്നും ടെൻറ് സൂന്നഹദോസ് അവയെ സ്ഥിരീകരിച്ചിട്ടുണ്ടെന്നും മററും പറഞ്ഞാണ് അതിനെ നീതീകരിപ്പാൻ അവർ ശ്രമിക്കുന്നതു്. ക്രൈസ്തവം വന്നു-ന്നു മുമ്പുള്ള കാനോൻ സഞ്ചയത്തെ പുരാതന കാനോൻനിയമമെന്നും ആ കാലംമുതൽ ആരംഭിച്ചു വളന്നുവന്നിട്ടുള്ള നിയമസഞ്ചയം നവീന കാനോൻനിയമമെന്നും വിളിക്കപ്പെടാമെന്നും ഈ നവീനസഞ്ചയത്തിൽ വ്യാജനിമ്മിതനിയമങ്ങളും ഉൾപ്പെട്ടിട്ടു

ണ്ടെന്നും അത വളരെ നൂററാണ്ടുകാളോളം സ്വബോധമായി സ്വീകരിക്കപ്പെട്ടിരുന്നു എന്നും സഭയുടെ ഭരണാധികാരത്തിൽ പ്രധാനമായി എപ്പിസ്കോപ്പന്മാരുടെ പേരിലുള്ള കേസുവിസ്താരവും പാപ്പായുടെ അടുക്കലേക്കുള്ള അപ്പീലും അവ ഒന്നാം ശതകത്തിൽ നടപ്പിലിരുന്നു എന്നു വിചാരക്കത്തക്ക വിധം ഒരു വല്യ ഭേദഗതി പൊടുന്നനവെ വരുത്തിയിട്ടുണ്ടെന്നും ഫ്ലൂറിയെന്ന മഹാൻ സാക്ഷിക്കുന്നു. Instit au Droit Eccles I-9) വ്യാജനിർമ്മിതരേഖയുടെ ശേഷം സഭയിൽ ഉണ്ടായിട്ടുള്ള നവീകരണങ്ങൾ എല്ലാ എപ്പിസ്കോപ്പന്മാരുടെയും പേരിലുള്ള കുററാരോപണങ്ങളെ വിസ്തരിക്കുന്നതിനും അതുസംബന്ധിച്ചു വിധിപറയുന്നതിനുമുള്ള അധികാരം മാർപ്പാപ്പായ്ക്കു മാത്രം സമർപ്പിക്കയായിരുന്നു, എന്നു യോഗ്യവിത്തനായ പി. റെഗ്നൻ എന്ന കാനോൻ വ്യാഖ്യാതാവുപോലും സമ്മതിക്കുന്നു. ഫിലിപ്സ് എന്ന പേരുള്ള റോമാ കാനോൻ ശാസ്ത്രജ്ഞൻ ഇപ്രകാരം പറയുന്നു. ഒരു പ്രത്യേകവിധത്തിൽ അപ്പോസ്തലനായ പത്രോസിന്റെയും റോമാ സിംഹാസനത്തിലുള്ള അദ്ദേഹത്തിന്റെ പിൻഗാമികളുടെയും ശ്രേഷ്ഠാധികാരം സംബന്ധിച്ചും അദ്ധ്യക്ഷക്രമത്തിന്റെയും പ്രത്യേകം മെത്രാപ്പോലിത്തന്മാരുടെ വിവിധ പതനങ്ങൾ സംബന്ധിച്ചും എപ്പിസ്കോപ്പന്മാരുടെയും ക്ലീറിക്കന്മാരുടെയും പേരിലുള്ള നിതിന്യായകേസുകൾ സംബന്ധിച്ചും പാപ്പാമാരുടെ അടുക്കലേക്കുള്ള അപ്പീലിനേയും സംസ്ഥാനികസുന്നഹദോസിനു പാപ്പാമാരോടുള്ള സംബന്ധത്തെ കുറിച്ചും നിർണ്ണയിക്കുന്നതായിരുന്നു ഇസിദോർകൃതിയുടെ പ്രത്യേകത" (Du. Droit Eccles dans ses sources (Ed. crouzet) P. 43). പാരീസിലെ കീർത്തിപ്പെട്ട ആർച്ച് ബിഷോപ്പും ഒരു വല്യ കാനോൻശാസ്ത്രജ്ഞനുമായ പീററർ ദിമാക്കയുടെ അഭിപ്രായവും ഇവിടെ പ്രസ്താവയോഗ്യമാണ്. എട്ടാംനൂററാണ്ടിനു മുമ്പുണ്ടായിരുന്ന കാനോൻ സഞ്ചയം അത്ര വലിപ്പമില്ലാത്ത ഒരു ചെറിയ പുസ്തകവാല്യത്തിൽ ഒതുങ്ങുന്നതായിരുന്നു എന്നും ഇപ്പോൾ അതു അസാധാരണമായി വദ്ധിച്ചിട്ടുണ്ടെന്നും മററും അദ്ദേഹം പ്രസ്താവിച്ചശേഷം ഇപ്രകാരം പറയുന്നു. പുരാതനനിയമവും നവീനനിയമവും തമ്മിലുള്ള വ്യത്യസ്തത പുരാതനനിയമത്തിൽ സം

സ്ഥാനിക സൂന്നഹദോസുമൂലം നടത്തപ്പെട്ടിരുന്ന മിക്കവാറും നീതിന്യായകേസുകളെ വിധിക്കുന്നതിനുള്ള ശ്രേഷ്ഠമായ അല്ലങ്കിൽ പരമമായ അധികാരം നവീനനിയമത്തിൽ നശിപ്പിച്ചുകളകയും ഇപ്പോൾ അതു മാർപ്പാപ്പായിൽ മാത്രം സമർപ്പിക്കയും ചെയ്തിരിക്കുന്നു എന്നും നിയമങ്ങൾ ഉണ്ടാക്കുന്നതിനു ആ സൂന്നഹദോസുകൾക്കുണ്ടായിരുന്ന അധികാരങ്ങൾക്കു വലിയ കേട്ടുഭവിക്കയും നിയമനിർമ്മാണത്തിനുള്ള അധികാരം മാർപ്പാപ്പായിൽ മാത്രം പരിയവസാനിക്കയും ചെയ്തിരിക്കുന്നു എന്നുമുള്ളതത്രേ (De. concordia sacerdotti et Imperii III, 6-4).

ഈ വ്യത്യാസങ്ങളുടെ സർവ്വവ്യാപിതമായ ഫലം അദ്ദേഹം നല്ലപോലെ ശോധനചെയ്തു പ്രസ്താവിക്കുന്നുണ്ട്. ഈ ഗ്രന്ഥകർത്താക്കളുടെ സമ്മതങ്ങളും സാക്ഷികളും പലപ്രകാരത്തിൽ അതിറവത്താണ്. റോമാസഭയുടെ നവീന കാതോലികത്വ ഉത്ഭവം ഗ്രഹിക്കുന്നതിനു അവ സഹായിക്കുന്നു. ഈ നവീനതയോടെ പീററർദിമാശ്ശക്തിയായി എത്രത്തത്തളമായിരുന്നു. ഇദാനീന്തനറോമൻകാതോലികത്വവും അതിന്റെ കേന്ദ്രമായ മാർപ്പാപ്പായുടെ പരമമായ ന്യായാധിപത്യവും ചരിത്രസത്യത്തിനും ശാസ്ത്രീയ തത്വങ്ങൾക്കും എതിരാണെന്നും അവ അടിസ്ഥാനപ്പെട്ടിരിക്കുന്നതു വ്യാജനിർമ്മിതകാനോനാകളിലും തന്ത്രത്തിലും ആണെന്നും ഇപ്രകാരം കാണാവുന്നതാണ്. കാനോനാകളെ തെററിദ്ധരിപ്പിച്ചോ വ്യാജമായി നിർമ്മിച്ചോ മാർപ്പാപ്പായുടെ അധികാരത്തെ വർദ്ധിപ്പിക്കുന്നതിനുള്ള ശ്രമം അഞ്ചാംനൂററാണ്ടുമുതൽ കാണുന്നുണ്ട്. നിഖ്യായിലെ കാനോനാകളെ തെററിദ്ധരിപ്പിച്ചു അധികാരം വർദ്ധിപ്പിക്കുന്നതിനുള്ള ന്യായരഹിതമായ ശ്രമം മററു സഭകളുടെ ശ്രമം മൂലം നിഷ്ഫലമായി തല്ക്കാലം പര്യവസാനിച്ചു. നവീന പാപ്പാമാരുടെ സാർവ്വത്രിക അധികാരം സംബന്ധിച്ചു മററും യാതൊരു ബോധവുമില്ലാതിരുന്ന ആദിമ പാപ്പാമാരുടെ പേരിൽ നിർമ്മിച്ചിട്ടുള്ള കല്പിതകാനോനാകളും ലേഖനങ്ങളും ഈ ശ്രമത്തിന്റെ വേറെ ലക്ഷ്യങ്ങളാണ്. എന്നാൽ ഇവയൊക്കെയും റോമാസഭയിൽ ഫലപ്രദമായി പരിണമിച്ചുള്ളൂ. അതും പൌരസ്ത്യസഭകളുമായുള്ള സംബന്ധം അശേഷം വേർപെട്ടശേഷമാണെന്നുള്ളതു ഇവിടെ പ്രസ്താവ്യമാണ്.

# കാനോൻ നിയമത്തിന്റെ പ്രാമാണ്യത

—:൦:—

നിയമനിർമ്മാണത്തിനും അവയെ പ്രയോഗിക്കുന്നതിനുമുള്ള അവകാശം സഭയ്ക്കു സ്വതസ്സിദ്ധമാണെന്നു പൊതുവായി മുൻപു പ്രസ്താവിച്ചിട്ടുണ്ട്. ഇവിടെ അതിനുള്ള പ്രത്യേകവും പ്രത്യക്ഷവുമായ ചില തെളിവുകളെ വ്യവഹരിക്കണമെന്നത്രെ വിചാരിക്കുന്നതു്. നിയമമുണ്ടാക്കുന്നതിനും ഭരണം നടത്തുന്നതിനുമുള്ള ഒരു അധികാരം സഭയിൽ സ്ഥിതിചെയ്യുന്നുണ്ടെന്നു എല്ലാ വ്യാഖ്യാതാക്കളും സമ്മതിക്കുന്നതാണ്. ഈ അധികാരത്തെ ഒരു വ്യാഖ്യാതാവു താഴെ കാണുംപ്രകാരം വിവരിക്കുന്നു. "സഭയുടെ ഈ അധികാരം നിത്യസൌഭാഗ്യപ്രാപ്തിയെ ലാക്കാക്കി സുവിശേഷ നിയമങ്ങൾക്കനുസരണമായി ഭൂമിയിൽ ദോഷത്തോടു പോരാടിക്കൊണ്ടിരിക്കുന്ന സഭയെ വിശ്വാസത്തിലും വിശുദ്ധിയിലും നയിച്ചുകൊണ്ടുപോകുന്നതിനു ക്രിസ്തു തന്റെ അപ്പോസ്തലന്മാരിലും അവരുടെ ന്യായമായ പിൻഗാമികളിലും ലോകാവസാനത്തോളം പ്രദാനം ചെയ്തിട്ടുള്ള പ്രകൃത്യാതീതമായും പ്രത്യേകവുമായുള്ള ഒരു ശക്തിയത്രെ" ഇങ്ങനെയുള്ള ഒരു അധികാരം സഭയിൽ സ്ഥാപിച്ചിട്ടുണ്ടെന്നുള്ളതു താഴെക്കാണിക്കുന്ന തെളിവുകളിൽ നിന്നു വെളിപ്പെടുന്നു. "നിങ്ങളെ ചെവിക്കൊള്ളുന്നവൻ എന്നെ ചെവിക്കൊള്ളുന്നു. നിങ്ങളെ നിരസിക്കുന്നവൻ എന്നെ നിരസിക്കുന്നു" (വി. ലൂക്കോസ് ൧൦) എന്നു നമ്മുടെ കർത്താവു തന്റെ അപ്പോസ്തലന്മാരോടു അരുളിചെയ്തു. തന്റെ തിരുവചനങ്ങളിൽ ഉദ്ദേശിച്ചിരിക്കുന്നതു ഉപദേശം സംബന്ധിച്ചു മാത്രമല്ല എന്നാലൊ ക്രിസ്തീയ നടപടികളുടെ പ്രമാണങ്ങളെ കൂടെ ഉദ്ദേശിച്ചത്രെ. ഈ വാക്യത്തിൽ എപ്പിസ്കോപ്പന്മാൎക്കു കൊടുക്കപ്പെട്ടിട്ടുള്ള ഭരണാധികാരം അടങ്ങിയിരിക്കുന്നുവെന്നു വി. കപ്രിയാനോസ് പറയുന്നു (Ad pupian, ep. 68). ആദ്യം വി. പത്രോസിന്റെ പേരിലും പിന്നീടു അപ്പോസ്തലന്മാർ എല്ലാവരുടെയും പേരിലും ഭരമേല്പിക്കപ്പെട്ടിട്ടുള്ള നിയോഗം മൂലം നിയമനിർമ്മാണവും ന്യായവിചാരണയും സംബന്ധിച്ചുള്ള അധികാരം അവൎക്കു നൽകയായിരുന്നു. "നിങ്ങൾ ആരുടെ പാപങ്ങളെ മോചിക്കുന്നുവൊ അവ മോ

ഷിക്കപ്പെട്ടിരിക്കും, ആരുടെ പാപങ്ങളെ പിടിക്കുന്നുവൊ അവ പിടിക്കപ്പെട്ടിരിക്കും” എന്നുള്ള വാക്യങ്ങളിൽ അടങ്ങിയിരിക്കുന്ന നിയോഗം മനസ്സാക്ഷിയുടെ കോടതി സംബന്ധിച്ചതത്രെ. മുൻ പറഞ്ഞതു ബാഹ്യ കോടതി സംബന്ധിച്ചതുമത്രെ.

പിന്നെയും ഈപ്രകാരം ഒരധികാരം സഭയ്ക്കു കൊടുക്കപ്പെട്ടിട്ടുള്ളതാണെന്നു പ്രവചനങ്ങളിൽ പ്രദർശിപ്പിക്കപ്പെട്ടിട്ടുള്ള മ്ശിഹൈക്യരണ സ്വഭാവത്തിൽ നിന്നു കാണുന്നു. യോനാ ദീർഘദർശിയുടെ, വലിയ മത്സ്യത്തിന്റെ വയറ്റിൽനിന്നുള്ള രക്ഷയും നിനുവയിലേക്കുള്ള അവന്റെ നിയോഗവും മിശിഹായുടെ കബറിൽനിന്നുള്ള ഉയിർത്തെഴുന്നേല്പിന്റെയും തന്റെ നിയോഗത്തിന്റെയും മുൻകുറിയായിരുന്നുവെന്നു ക്രിസ്തീയ വ്യാഖ്യാതാക്കൾ വർണ്ണിക്കുന്ന വിധം എത്രയും മഹിമയേറിയതത്രെ. “നീ എഴുന്നേറ്റു നിനുവയ്ക്കു പോക........അവൻ നിനുവയിലേക്കു ഒരു ദിവസത്തെ വഴി പോയി”. ഈപ്രകാരം പിതാവായ ദൈവം ശവക്കല്ലറയിൽ മിശിഹായോടു സംസാരിച്ചു എന്നും അതിനു “കർത്താവേ ഞാൻ നിനക്കു സ്തോത്രം ചെയ്യും, ജാതികളുടെ ഇടയിൽ ഞാൻ നിനക്കു സ്തുതിപാടും” എന്നു സങ്കീർത്തനക്കാരന്റെ വചനങ്ങളിൽ മിശിഹാ മറുപടി പറയുന്നുവെന്നുമത്രെ ഒരു വലിയ വ്യാഖ്യാതാവു പറയുന്നതു. താൻ ജാതികളുടെ അടുക്കലേക്കു പോയതു, ആളാംപ്രതിയുള്ള പോക്കിനെ ഉദ്ദേശിച്ചല്ലെന്നും “നിങ്ങൾ പോയി സർവ്വജാതികളെയും പഠിപ്പിച്ചു അവരെ മാമോദീസാ മുക്കുവിൻ, ഞാൻ ലോകത്തിന്റെ അവസാനത്തോളം നിങ്ങളോടുകൂടിയുണ്ടു.” എന്നു ആരോടു താൻ കല്പിച്ചുവോ അവരിൽകൂടിയാണു താൻ ജാതികളുടെ അടുക്കലേക്കുപോയതെന്നുമത്രെ ആ വ്യാഖ്യാതാവു പിന്നെയും പറയുന്നതു. (ഇവിടെ മാമോദീസാമുക്കുക എന്നുള്ളതു ദൈവരാജ്യത്തിലേക്കു ചേർത്തെടുക്കുന്ന അല്ലെങ്കിൽ ആത്മീയരാജ്യത്തിന്റെ വ്യവസ്ഥകൾക്കു വശംവദമാക്കുന്ന ഒരു രാജകീയ ക്രിയയാകുന്നു.) “നീ എന്റെ പുത്രനാകുന്നു, ഞാൻ ഇന്നു നിന്നെ ജനിപ്പിച്ചിരിക്കുന്നു” (ഇവിടെ ജനിപ്പിച്ചു എന്നു പറയുന്നതു തന്റെ ഉയിർത്തെഴുന്നേല്പുമൂലമാകുന്നുവെന്നു വി. പൌലോസ് അർത്ഥമാക്കുന്നു. നടപ്പു ൧൩ : ൩൩). നീ എന്നോടു

ചോദിക്ക, ജാതികളെ നിനക്കവകാശമായും ഭൂമിയുടെ അറുതികളെ നിനക്ക അധീനമായും ഞാൻ തരും എന്ന ൨-ാം സങ്കീൎത്തനത്തിൽ കാണുന്ന പ്രവചനവും ക്രിസ്തുവിന്റെ ഉയൎത്തെഴുന്നേല്പും തൽഫലമായ തന്റെ നിയോഗമുഖം സൎവ്വജാതികളെയുമുള്ള തന്റെ ഭരണവും ഉദ്ദേശിച്ചാകുന്നു എന്നും അദ്ദേഹം പറയുന്നു. "നിങ്ങൾ സൎവ്വലോകത്തിലേക്കും പോകുവിൻ" എന്നുള്ള നിയോഗം ഉണ്ടായതു ഉയൎത്തെഴുന്നേല്പിന്റെ ശേഷമാണ്. ക്രിസ്തുവിന്റെ ഭൂമിയിലുള്ള നിരന്തരമായ ദൃശ്യഭരണത്തെക്കുറിച്ചു "ദൈവമായ കൎത്താവു അവന്റെ പിതാവായ ദാവീദിന്റെ സിംഹാസനം അവനു കൊടുക്കും അവന്റെ രാജ്യത്തിനു അവസാനമുണ്ടാകയില്ല" എന്നു വി. കന്യകമറിയാമിനോടുള്ള മാലാഖായുടെ വചനിപ്പിൽ തെളിവായി പ്രസ്താവിച്ചിട്ടുണ്ട്. നമ്മുടെ നാഥന്റെ ദൃശ്യമായ സാന്നിദ്ധ്യം ഇപ്പോൾ ഭൂമിയിലില്ലെന്നു സ്പഷ്ടമാണ്. ആകയാൽ തന്റെ ദൃശ്യമായ സാന്നിദ്ധ്യം നിന്നുപോയതിന്റെ ശേഷം തന്റെ രാജ്യത്തിന്റെ ദൃശ്യമായ വേല നടത്തിക്കൊണ്ടുപോകുന്നതിനു പുരാതന കാതോലിക്ക സഭാ ശാഖകൾ എല്ലാം വിശ്വസിക്കുന്ന പ്രകാരം ഒരു സ്ഥാനാധിപത്യഅധികാരത്തെ സ്ഥാപിക്കേണ്ടതു ആവശ്യമെന്നുള്ളബോധം മാലാഖായുടെ വചനങ്ങൾ തെളിവായി കാണിക്കുന്നു.

എന്നാൽ ഈ വിഷയം നിസ്സംശയമായി നിൎണ്ണയിക്കുന്നതിനുള്ള മാൎഗ്ഗം ഇങ്ങനെ ഒരധികാരം സഭയിൽ പ്രയോഗത്തിലിരുന്നിട്ടുണ്ടോ എന്നു സഭാ ചരിത്രങ്ങളെ ശോധന ചെയ്തു നോക്കുകയാകുന്നു. അപ്പോസ്തല നടപ്പുകളാണല്ലോ ആദ്യത്തെ സഭാ ചരിത്രം. അതിൽ കാണുന്ന യെറുശലേം സൂന്നഹദോസിന്റെ തീൎപ്പും നിശ്ചയവും അഗണ്യമാക്കേണ്ട ഒരു തെളിവല്ല. "ഈ അത്യാവശ്യ സംഗതികളൊഴികെ മററു വലിയ ഭാരം നിങ്ങളുടെ മേൽ ചുമത്തുന്നതു നന്നല്ലെന്നു വി. ആത്മാവിനും ഞങ്ങൾക്കും തോന്നിയിരിക്കുന്നു" (നടപ്പു ൧൫: ൨൮). ഇവിടെ ചില സംഗതികൾ പ്രത്യേകം ധരിക്കേണ്ടതായിട്ടുണ്ട്. സഭ മുഴുവന്റെയും മനസ്സാക്ഷിയെ ബന്ധിക്കത്തക്കവണ്ണം നിയമം ഏൎപ്പെടുത്തുന്നതിനു അവകാശവും അതു വ്യാപരിക്കുന്നതിനുള്ള അധികാരവും ആ സൂന്നഹദോസിനുണ്ടായിരുന്നതാ

യി കാണുന്നു. രണ്ടാമത്തു ഈ അധികാരം ദിവ്യമായി ഉത്ഭവ ച്ചതും വി. ആത്മാവിനോടൊന്നിച്ചു വ്യാപരിക്കപ്പെടുന്നതും ആകുന്നു. എന്തെന്നാൽ വി. ആത്മാവു തന്റെ കൃപാകരമായ പാറക്ലീത്തായ്ക്കടുത്ത ജോലിയിൽ, ക്രിസ്തു തന്റെ സഭയുടെ സ്ഥാനാധിപത്യനിലയിൽ ഏല്പിച്ചിട്ടുള്ള ഭരണാധികാരത്തെ ഫലപ്രദമാക്കിത്തീൎക്കുന്ന ആളാകുന്നു. സഭയിൽ ചെയ്യപ്പെടുന്ന പട്ടത്വ ക്രമത്തിന്റെയും ഭരണാധികാരത്തിന്റെയും സാധുവായ എല്ലാ ക്രിയകളും പ്രതിനിധികളാകുന്ന ശുശ്രൂഷക്കാർ മൂലമാണു ചെയ്യപ്പെടുന്നതെന്നു വരികിലും അവ വാസ്തവത്തിൽ വി. ആത്മാവിന്റെ സഭാ സംബന്ധമായ നിയോഗത്തിൽ ഉൾപ്പെട്ടവയാണ്. ൩-ാമത്തു കൎമ്മസംബന്ധമായ മൊശൈകധൎമ്മം നിർബന്ധിതമല്ലെന്നു ഈ നിശ്ചയത്തിൽ നിന്നു കാണുന്നതുകൊണ്ടു ആ തരം നിയമങ്ങളെ റദ്ദാക്കുന്നതിനുള്ള അവകാശവും അതിനുണ്ടെന്നു കാണുന്നു. ഈ സംഗതി ഏത്രയും അൎത്ഥവത്താണ്. ദൈവനിശ്ചിതമായ നിയമം മനസ്സാക്ഷിയെ ബന്ധിക്കാത്തവണ്ണം, മുൻ ആ നിയമം ഏൎപ്പെടുത്തിട്ടുള്ള ആൾ തന്നെ അപ്പോസ്തലന്മാരെക്കൊണ്ടു പ്രവൎത്തിപ്പിക്കുന്ന വിധം ദിവ്യ ന്യായാധിപത്യാകാരത്തോടെ അവരാൽ റദ്ദാക്കപ്പെടുന്നു.

വീണ്ടും ഇപ്രകാരം പ്രസ്താവിക്കപ്പെട്ടിട്ടുള്ള തീരുമാനങ്ങൾ യോഗ്യമായി പ്രസിദ്ധപ്പെടുത്തുകയും ഭക്തിപുരസ്സരം നിഷ്കർഷിക്കപ്പെടുകയും ചെയ്യുന്നതായി അപ്പോസ്തല നടപ്പുകളിൽ നിന്നു നാം ഗ്രഹിക്കുന്നു. വി. പൌലോസും സിൽബാസും ഓരോ സഭകൾതോറും സഞ്ചരിച്ചു, അവിടെയുള്ള ക്രിസ്ത്യാനികൾക്കു "യെരുശലേമിലുള്ള അപ്പോസ്തലന്മാരാലും കശ്ശീശന്മാരാലും നിശ്ചയിക്കപ്പെട്ടിട്ടുള്ള പ്രമാണങ്ങൾ ആചരിക്കുന്നതിനു ഏല്പിച്ചുകൊടുത്തു" (നടപ്പ ൧൬;൪). വി. പൌലോസിന്റെ മനസ്സിന്നു കാനോൻ നിയമം ഒരു വാസ്തവത്വം തന്നെയായിരുന്നു. തന്റെ ലേഖനങ്ങളിലും ഈ സംഗതി സൂക്ഷ്മതയോടെ സൂചിപ്പിക്കുന്നുണ്ടു്. എന്തെന്നാൽ കോറിന്ത്യസഭയോടു "നിങ്ങളുടെ നാശത്തിനല്ല, പണിക്കുവേണ്ടി കർത്താവു ഞങ്ങൾക്കു തന്നിട്ടുള്ള അധികാരം സംബന്ധിച്ചു ഓർപ്പിക്കുന്നു. (൨ കോറി ൧൦;൮. ൧൩;൧൦ പിന്നെയും അദ്ദേ

ഫം ആ സഭയ്ക്കുതന്നെ എഴുതീട്ടുള്ള ഒന്നാം ലേഖനത്തിൽ ഞാൻ നിങ്ങളുടെ അടുക്കൽ വടിയോടുകൂടി വരണമൊ? എന്നുള്ള വാചകം ഉപയോഗിച്ചിരിക്കുന്നതായി കാണുന്നു (൧ കോറി ൪:൨൧). വി. അഗസ്തീനോസിന്റെ വ്യാഖ്യാനപ്രകാരം 'വടി' എന്ന പദത്തിനു നിയമനിൎമ്മാണവും കാൎയ്യനിൎവ്വഹണവും സംബന്ധിച്ച അധികാരമെന്നു അൎത്ഥമാകുന്നു (on ps II & XLV). "രണ്ടോ മൂന്നോ സാക്ഷികൾ മുഖേനയല്ലാതെ ഒരു കശ്ശീശ്ശായുടെ മേലെ അന്യായം എടുക്കരുതു" എന്നു വി: പൌലോസ വി: തീമൊത്തിയോസിനോട് ആജ്ഞാപിക്കുന്നു (൧ തീമോ ൫:൧൯). ഇതിൽ ശരിയായ ന്യായവിചാരം സംബന്ധിച്ച അധികാരം സഭയിൽ സ്ഥിതിചെയ്യുന്നുവെന്നും വി: തീമൊത്തിയൂസ് അങ്ങിനെയുള്ള ന്യായവിചാരം നടത്തുന്നതിനു അധികാരം പ്രാപിച്ച ആളായിരുന്നുവെന്നും തെളിയുന്നു. വീണ്ടും വി: പൌലോസ മിലേത്തുസിൽവച്ചു എപ്പേസൂസിലെ കശ്ശീശ്ശന്മാരോടു "സഭയെ മേയ്പാൻ വി: ആത്മാവു നിങ്ങളെ മേൽവിചാരകന്മാരാക്കിയിരിക്കുന്നു" എന്നു ഓൎപ്പിക്കുന്നു (നടപ്പു ൨൦:൨൮). ഈ അദ്ധ്യക്ഷക്രമത്തിനു നൽകിയിരിക്കുന്ന ന്യായവിചാരണാധികാരവും ഭരണവും അൎത്ഥമാക്കുന്നുവെന്നു തീൎച്ചയാണ്.

വീണ്ടും ക്രിസ്തീയസഭ സംബന്ധിച്ച ആദിമഗ്രന്ഥങ്ങളെ പരിശോധിക്കുമ്പോൾ ഈ അധികാരം ഒരു വലിയ വാസ്തവമായി സ്വീകരിക്കപ്പെട്ടിരുന്നുവെന്നു തെളിയുന്നുണ്ട്. അന്ത്യോക്കിലെ പ്രസിദ്ധ എപ്പിസ്കോപ്പായിരുന്ന വി: ഇഗ്നാത്യോസിന്റെ ലേഖനങ്ങൾ പ്രസ്തുത സംഗതിക്കു തെളിവു തരുന്നു. "കൎത്താവിനെന്നപ്രകാരം എപ്പിസ്കോപ്പായ്ക്കു കീഴ്പ്പെട്ടിരിപ്പിൻ..............അതുകൊണ്ടു നാം ചെയ്യുന്ന സൎവ്വ സംഗതികളും എപ്പിസ്കോപ്പായെ കൂടാതെ ചെയ്യാതിരിക്കേണ്ടതു ആവശ്യമാണ്. യേശുമിശിഹായുടെ അപ്പോസ്ഥലന്മാരെന്ന പ്രകാരം കശ്ശീശ്ശന്മാൎക്കും അനുസരിപ്പിൻ" (Ep ad Trall c. 2). വീണ്ടും അദ്ദേഹം പറയുന്നതു "നിങ്ങളുടെ എപ്പിസ്കോപ്പാ ദൈവത്തിന്റെ സ്ഥാനത്തും നിങ്ങളുടെ കശ്ശീശ്ശന്മാർ അപ്പോസ്ഥലന്മാരുടെ സ്ഥാനത്തും അദ്ധ്യ

ക്ഷം വഹിക്കുന്നു" (ad magn c. 6). ഈ സംഗതി സംബന്ധിച്ചാണ് വി. ഇഗ്നാത്യോസ് മിശിഹായുടെ രാജ്യത്തിന്റെ രാജപത നിലനില്പിനെക്കുറിച്ചു പറയുന്നത്. ഈ വാചകങ്ങൾ എപ്പിസ്കോപ്പന്മാരുടെയും കശ്ശീശന്മാരുടെയും ഉപദേശവും മററും സംബന്ധിച്ചു ഓപ്പിക്കുന്നതായിട്ടു മാത്രമല്ലാ ദൈവത്തിന്റെ സ്ഥാനത്തു പ്രവത്തിക്കുന്ന സ്ഥാനാപത്യ അദ്ധ്യക്ഷതയെ കുറിക്കുന്നതായിട്ടത്രെ തെളിയിക്കുന്നത്. എപ്പിസ്കോപ്പാ അദ്ദേഹത്തിന്റെ ദിവ്യ ആലോചനാ സംഘമായ കശ്ശീശന്മാരുടെ മദ്ധ്യത്തിൽ ഒരു അഗ്രാസനസ്ഥൻ മാത്രമല്ലാ, അങ്ങനെയുള്ള അദ്ധ്യക്ഷന്റെതിൽ നിന്നു ഉപരിയായ ഒരു പദവി അദ്ദേഹത്തിനുണ്ടെന്നും ഈ വാചകങ്ങൾ വെളിപ്പെടുത്തുന്നു. അവ നിയമനിമ്മാണവും കാൎയ്യനിവ്വഹണവും സംബന്ധിച്ചു അധികാരത്തിനു അധീനമായ വ്യവസ്ഥാപിതവും ക്രമീകരിക്കപ്പെട്ടതുമായ ഒരു സമുദായ ബോധം സൃഷ്ടിക്കുന്നു. ഈ അധികാരം ക്രിസ്തുവിന്റെ സ്ഥാനാപതികളെന്ന നിലയിൽ പ്രവത്തിപ്പാൻ ക്രിസ്തു ഏല്പിച്ചതായിട്ടാണു കാണുന്നതു. ഈ സംഗതികൾ വി. ഇഗ്നാത്യോസിന്റെ ലേഖനങ്ങളിൽ മാത്രമല്ല കാണുന്നതു എന്നു പ്രത്യേകം ഓക്കേണ്ടതാണ്. ഇവിടെ സൂചിപ്പിച്ചിരിക്കുന്ന വ്യവസ്ഥകൾ വികസിച്ച സ്ഥിതിയിലല്ലാ കാണുന്നത്. അപ്പോൾ ക്രിസ്തുരാജ്യത്തിന്റെ ശൈശവാവസ്ഥയാണെന്നു ധരിക്കേണ്ടതാണ്. അതിന്റെ ആരാധനക്രമങ്ങളും വിശ്വാസപ്രമാണങ്ങളും മററു ഭരണ വ്യവസ്ഥകളും ആ കാലത്തു പൂണ്ണ വികാസം പ്രാപിച്ചിട്ടില്ലാ. എങ്കിലും സാരാംശമായ വ്യവസ്ഥകൾ നാം കാണുന്നുണ്ട്. ക്രിസ്തുസഭയുടെ പ്രായത്തിനു അനുസരണമായ സ്ഥിതിയിലത്രെ അവയെല്ലാം സ്ഥിതിചെയ്തിരുന്നത്.

"എന്റെ പിതാവു എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയക്കുന്നു" എന്നുള്ള ദിവ്യ അവകാശപ്രമാണത്തിൽ നിന്നു സ്ഫുരിക്കുന്ന പ്രകാരം ക്രിസ്തുവിന്റെ രഹസ്യശരീരമായ സഭ നിയമനിമ്മാണം സംബന്ധിച്ചും ന്യായവിചാരണ സംബന്ധിച്ചും ഉള്ള പൂണ്ണ രാജ്യാധികാരം പ്രാപിച്ചിരിക്കുന്നുവെന്നു ഒറിഗുനൊസ് ഗ്രഹിച്ചിരുന്നതായി കാണുന്നു. (origen Hom 20 on st. luke).

ദാവീദിൻെറ സിംഹാസനവും രാജ്യവും സഭയാകുന്ന ദി വ്യ ആസ്ഥാനമാകുന്നുയെന്നും ആ രാജസ്ഥാനം ക്രിസ്തുവിനാൽ സഭയിലെക്കു നീക്കപ്പെട്ടുയെന്നും അതു ദാവീദിൻെറ സിംഹാ സനമെന്നപോലെ ശാശ്വതമായി നിലനിൽക്കേണ്ടതാണെ ന്നും മാർ എപ്പിപ്പാനൊസു പറയുന്നു (Adv Hœres. 24). ആ കയാൽ സഭയ്ക്കു രാജകീയവും പട്ടത്വത്തിനടുത്തതുമായ സ്ഥാനമിറവുണ്ട്. അതിനാൽ നിയമനിർമ്മാണത്തിൻെറയും ഭരണനിർവ്വഹണത്തിൻെറയും അധികാരം സഭയിൽ സ്ഥാപി ക്കപ്പെട്ടിട്ടുണ്ടെന്നു തീർച്ചയാണ്. ഇപ്രകാരം പല പിതാ ക്കന്മാരുടെ എഴുത്തുകളിൽനിന്നും ഉദ്ധരിപ്പാനുണ്ട്.

സഭയ്ക്കു കൊടുക്കപ്പെട്ടിട്ടുള്ള അധികാരം ഏതുപ്രകാരമു ള്ളതാണെന്നു മുൻഭാഗങ്ങളിൽ നിന്നുകാണുന്നുണ്ടല്ലൊ. എ ന്നാൽ ഇങ്ങനെയുള്ള ശാശ്വത അധികാരം സഭയ്ക്കുണ്ടെന്നു അ വകാശം പറഞ്ഞു കൊണ്ടിരുന്നതായും അതു തുടർച്ചയായി പ്ര യോഗിച്ചു കൊണ്ടിരുന്നതായും സഭാചരിത്രങ്ങളിൽ നിന്നും മറവും നാം കാണുന്നു. അപ്പോസ്ഥല ഘടനാപ്രമാണങ്ങളെ ന്ന് (Apostolical constitutions) അറിയപ്പെടുന്ന ഗ്രന്ഥ ത്തിൽ ക്രിസ്തീയ സന്മാർഗ്ഗവും ആരാധനയും, അഭ്യസനവും സം ബന്ധിച്ചു ഒട്ടുവളരെ ചട്ടങ്ങളും നടപ്പുകളും കാണുന്നുണ്ട്. അ വ ശരിയായി ക്രമീകരിക്കപ്പെട്ടിട്ടുള്ളതല്ലെങ്കിലും നിയമനിർമ്മാ ണം സംബന്ധിച്ച നിശ്ചയങ്ങളാണെന്നു തീർച്ചയാണ്. അവ അപ്പോസ്ഥലന്മാർ തന്നെ ഇപ്പോഴുള്ളത്ത ആകൃതിയിൽ നി ശ്ചയിച്ചിട്ടുള്ളവയല്ലെങ്കിലും അപ്പോസ്ഥല പാരമ്പര്യത്തെ അടിസ്ഥാനപ്പെടുത്തി അപ്പോസ്ഥലകാലശേഷം രചിക്കപ്പെ ട്ടിട്ടുള്ളവയാണെന്നു എവരും സമ്മതിക്കുന്നതാണ്. അവ യിൽ ദുർല്ലഭം ചിലതു മൂന്നും നാലും നൂററാണ്ടിൽ ചേർത്തി ട്ടുള്ളവയാണെന്നും അവയെ വേഗം തിരിച്ചറിയാൻ സാധിക്കു മെന്നും ചില പരിശോധകന്മാർ പറയുന്നുണ്ട്. അവയെ നി ക്കിക്കളഞ്ഞശേഷം ഈ അപ്പോസ്ഥലഘടനാ പ്രമാണങ്ങളെ നാം വായിക്കുമ്പോൾ "നാം ശരിയാംവണ്ണം രണ്ടും മൂന്നും നൂററാണ്ടുകളിലെ സഭാജീവിതത്തിൻെറ മദ്ധ്യത്തിലിരിക്കുന്ന തായി നമുക്കു കാണാമെന്നു" ബൂൺസൺ എന്ന ചരിത്രപ രിശോധകൻ പോലും സമ്മതിക്കുന്നു (Christeanity and

mankind vol. II P. 405.) ആകയാൽ ആ കാലങ്ങളിലെ സഭാജീവിതം നിയമീകൃതങ്ങളായ ഒട്ടുവളരെ നടപടികൾ കൊണ്ടു സംപൂർണ്ണങ്ങളായിരുന്നു എന്നു നാം കാണുന്നു. അങ്ങിനെതന്നെ അപ്പോസ്തല കാനോനാകളും, നിയമനിർമ്മാണം സംബന്ധിച്ചും മററും സഭയ്ക്കുള്ള അധികാരം ശാശ്വതമായി ഉപയോഗിച്ചുകൊണ്ടിരുന്നു എന്നുള്ളതിനു ലക്ഷ്യങ്ങളാണ്. അവ അപ്പോസ്തോലവന്മാരാൽ എഴുതപ്പെട്ടിട്ടുള്ളവയല്ലെന്നും അപ്പോസ്തലകാലം മുതൽ എഴുതപ്പെടാതെ കിടന്നിരുന്ന നിയമങ്ങളും പാരമ്പര്യങ്ങളും നടപടികളുമാണ് അവയിൽ അടങ്ങിയിരിക്കുന്നതെന്നു എല്ലാവരും സമ്മതിക്കുന്നുണ്ട്. ചില കാനോനാകളെക്കുറിച്ചു മാത്രമാണ് പരിശോധകന്മാരുടെ ഇടയിൽ വാദവും സംശയവുമുള്ളതു. ആകയാൽ നിയമനിർമ്മാണവും ന്യായവിചാരണയും സംബന്ധിച്ച അധികാരം സുസ്ഥാപിതമായി പ്രയോഗിക്കപ്പെട്ടിരുന്നുവെന്നു ന്യായമായി വെളിപ്പെടുന്നുണ്ട്. എന്നാൽ സുന്നഹദോസുകളുടെ ചരിത്രം വിശ്വസിക്കത്തക്ക രേഖകളോടുകൂടി നമുക്കു കിട്ടുന്ന കാലം മുതൽ അന്മേനികളെയും പട്ടക്കാരെയും ബന്ധിക്കുന്ന നിയമങ്ങൾ അവ നിശ്ചയിച്ചിട്ടുള്ളതായി നാം കാണുന്നു.

൩-ാം നൂററാണ്ടിന്റെ ആരംഭംമുതൽ അങ്ങിനെയുള്ള സുന്നഹദോസുകളുടെ നടപടികൾ പ്രത്യക്ഷപ്പെടുന്നുണ്ട്. ൨-ാം നൂററാണ്ടിലും സുന്നഹദോസുകൾ കൂടീട്ടുണ്ട്. എങ്കിലും അവയുടെ നടപടികൾ ശരിയായി അറിവാൻ പാടില്ല. പീഡയുടെ നിമിത്തം സുന്നഹദോസുകൾ ക്രമമായി കൂട്ടുന്നതിനൊ, പൊതു സുന്നഹദോസുകൾ കൂട്ടുന്നതിനൊ, സാധിച്ചിട്ടില്ലെന്നുള്ളതു വാസ്തവമാണ്. എന്നാൽ പീഡ ഇല്ലാതിരിക്കുന്ന കാലങ്ങളിലും മററു സൌകര്യമുള്ള സമയങ്ങളിലും സുന്നഹദോസുകൾ കൂടുക പതിവായിരിക്കേണം. പൊതു സുന്നഹദോസിന്റെ ആവശ്യം നിവൃത്തിച്ചുകൊണ്ടിരുന്നതു ഓരോ സഭയുടെ അഭിപ്രായങ്ങളെയും നിശ്ചയങ്ങളെയും മററു സഭകൾക്കയച്ചുകൊടുത്തു സമ്മതിവാങ്ങിച്ചായിരിക്കേണം. ആകയാൽ എപ്പിസ്കോപ്പന്മാരുടെ സുന്നഹദോസിൽ കൂടിവരയുടെ നിയമനിർമ്മാണവും ഭരണനിർവഹണവും സംബന്ധിച്ച അധികാരത്തെ പ്രയോഗിച്ചുകൊണ്ടിരുന്നു

എന്നുള്ളതിനു ഒരു സംശയത്തിനും വകയില്ല. പൊന്തിന്റെ നാവുകാരൻമാർ ഈവാഗ്ര്യാസു എന്നു പേരുള്ള വി; ക്രിസോസ്തം ഒരു ഇദാനീന്തകാനോൻവ്യാഖ്യാതാവിനെപ്പോലെ യവുശലേം സുന്നഹദോസ് നിശ്ചയത്തെക്കുറിച്ചു വ്യവഹരിച്ചിരിക്കുന്നതു വളരെ അർത്ഥവത്താണ്. "വി; ആത്മാവിനും" എന്ന പദാവലി ഉപയോഗിച്ചിരിക്കുന്നതു അതു മനുഷ്യനാധികാരത്തിൽ നിന്നുമാത്രമുണ്ടായതാണെന്നു വിചാരിക്കാതിരിപ്പാനാണ്. അതു എത്രയോ ചുരുങ്ങിയ ഒരു ലേഖനമാകുന്നുവെന്നു വിചാരിക്ക. ഇതിൽ പ്രമാണം മാത്രമടങ്ങിയിരിക്കുന്നു, എന്തെന്നാൽ അതു ആത്മാവിന്റെ ഒരു നിയമമാകുന്നു" (Hom 33on the acts).

---:0:---

## ഇൻഡ്യയിലെ സുവിശേഷവേലയുടെ രീതി

ജോസെപ്പ് വക്കീൽ, അയ്യൂരമം, മൂവാററുപുഴ.

നമ്മുടെ നാഥനായ യേശുക്രിസ്തുവിന്റെ ദിവ്യവ്യാപാരങ്ങളായ അത്ഭുതകർമ്മങ്ങൾ പാപികളായ നമ്മുടെ രക്ഷക്കുവേണ്ടിയാണെന്നുള്ളത് യഥാർത്ഥ ക്രിസ്ത്യാനികളെല്ലാവരും ദൃഢമായി വിശ്വസിക്കുന്നു. ലോകദൃഷ്ട്യാ ഉൽകൃഷ്ടങ്ങളായ സർവ്വ പദവികളേയും താൻ ത്യജിക്കയും അതിനികൃഷ്ടമായ കുരിശുമരണത്തെപ്പോലും സ്വയം വരിക്കയും ചെയ്തു. തന്റെ പുനരുത്ഥാനത്തിനു ശേഷം "നിങ്ങൾ ഭൂലോകമെങ്ങും പോയി സകല സൃഷ്ടികളോടും സുവിശേഷം പ്രസംഗിപ്പിൻ; പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനപ്പെടുത്തുകയും ചെയ്വിൻ" എന്നുള്ള മഹത്തായ അന്ത്യകല്പന ശിഷ്യന്മാർക്കു താൻ ഉപദേശിക്കയും "ലോകാവസാനത്തോളം എല്ലാനാളും ഞാൻ നിങ്ങളോടുകൂടി ഉണ്ട്" എന്നു വാഗ്ദാനം ചെയ്കയും ചെയ്തു. ദിവ്യനായ ആ ഗുരുവിനെ അനുസരിച്ചു ശിഷ്യന്മാരും മററനേകരും ദൈവരാജ്യവർദ്ധനക്കായി തങ്ങളുടെ ജീവിതത്തെ പ്രതിഷ്ഠിച്ചു; അനേകർ ക്രിസ്തുവിനുവേണ്ടി തങ്ങളുടെ ജീവനെപ്പോലും ബലി കഴിച്ചു.

പിതാവിൻെറ മഹത്തായ ആദശ്ശങ്ങളെ സ്വീകരിച്ചും കല്പനകഠം അനുസരിച്ചും ജീവിതം നയിക്കേണ്ടതു മക്കളുടെ ധമ്മമാണ്. ഐഹികവാസം അവസാനിക്കുന്ന ഘട്ടത്തിൽ മരണക്കിടക്കയിൽ വച്ചുപദേശിക്കുന്നതിനനുസരണമായി മക്കഠം പ്രവൃത്തിച്ചു കാണ്മാൻ പിതാവ് ഉൽക്കണ്ഠയോടുകൂടി കാംക്ഷിക്കുന്നു. ലോകസാധാരണമായ ഈ വാഞ്ഛയേക്കാഠം എത്രയോ ശ്രേഷ്ഠവും പാവനവുമായ ദിവ്യോപദേശം നമ്മുടെ രക്ഷകനുള്ളതായി തൻെറ അന്ത്യസന്ദേശംമൂലം വെളിപ്പെടുന്നുണ്ട്. ഈ ദിവ്യോപദേശത്തെ സ്വീകരിക്കാതെയും തദനുസരണമായി പ്രവത്തിക്കാതെയും നമുക്കു നിവൃത്തിയില്ലാ. നാം അപ്രകാരം ചെയ്യാതിരിക്കുന്നതു് അതിഭീമമായ അധമ്മമായിരിക്കും. മിശിഹായുടെ അന്ത്യശാസനകളെ സ്വീകരിക്കുന്നതിനു നാം തയാറില്ലെങ്കിൽ "ലോകാവസാനത്തോളം ഞാൻ നിങ്ങളോടുകൂടി ഉണ്ടു്" എന്നുള്ള അനുഗ്രഹപരമായ വാഗ്ദാനം തമ്മിൽ നിറവേറുന്നതിനും നിവൃത്തികാണുന്നില്ലാ.

ഏതൊരു ക്രിസ്തീയ സമുദായത്തിൻെറയും ദിവ്യ ചൈതന്യ ലക്ഷണം പരമരക്ഷകൻെറ അന്ത്യശാസനകഠം അനുസരിച്ചു പ്രവൃത്തിക്കുന്നതിൽ പ്രത്യക്ഷമായി കാണാം. "നിങ്ങഠം സുവിശേഷം പ്രസംഗിപ്പിൻ" "സകല ജാതികളേയും ശിഷ്യരാക്കുവിൻ" എന്നുള്ള വിലയേറിയ ധമ്മോപദേശമാണ് ക്രൈസ്തവ മതത്തിൻെറ അഭിവൃദ്ധിക്കും ശക്തിക്കും ജീവനും പ്രധാന മമ്മമായിട്ടുള്ളതു്. മിശിഹായുടെ രാജ്യവദ്ധനവിനായുള്ള സുവിശേഷഘോഷണം ഇതിൽ അടങ്ങിയിരിക്കുന്നു. ക്രൂസ്ത്യാനികഠക്കുള്ള മാഹാത്മ്യം അവരുടെ സുവിശേഷ പ്രചരണം തന്നെയാണ്. ആ ദിവ്യ ദൌത്യം നിവഹിക്കാത്ത യാതൊരു ക്രൂസ്തീയ സമുദായത്തിനും യഥാത്ഥ ക്രൈസ്തവ ചൈതന്യം സിദ്ധിക്കുകയില്ലാ.

വിപുലമായ ഇൻഡ്യാരാജ്യം സുവിശേഷ ഘോഷണത്തിന് അനുയോജ്യമായ ഒരു 'വയൽ' ആണ്. ഈ മഹാരാജ്യത്തിൻെറ ഒരു കോണിൽ സ്ഥിതിചെയ്യുന്ന മലയാളത്തെ സുറിയാനി ക്രൂസ്ത്യാനികളായ നമ്മുടെ പൂവികന്മാർ ക്രിസ്തുമതം സ്വീകരിച്ചിട്ടുതന്നെ അനേക നൂറ്റാണ്ടുകഠം കഴിഞ്ഞിരിക്കുന്നു. എങ്കിലും ക്രിസ്തുമതത്തിൻെറ സവപ്രധാനമായ

മേൽവിവരിച്ച ചൈതന്യലക്ഷണം—ക്രിസ്തമത പ്രചാരണശക്തി—സുറിയാനിക്കാരിൽ തീരെ ഇല്ലെന്നു പറയാവുന്നതാണ്. സുവിശേഷപ്രചാരണത്തിനുള്ള ചുമതല നാം ഇതുവരെ വേണ്ടപോലെ കയ്യേററിട്ടില്ലല്ലൊ.

എന്നിരുന്നാലും ആ വിശിഷ്ടമായ ചുമതലയെപ്പററിയുള്ള ബോധം നമ്മിൽ കുറേശ്ശെ അങ്കുരിച്ചു തുടങ്ങിയിട്ടുണ്ട്. നമ്മുടെ പ്രാചീന ക്രൈസ്തവ സമുദായം ഇനിയെങ്കിലും ക്രമേണ നന്നായി വരുന്നതിനുള്ള ചില ചില്ലറ ലക്ഷണങ്ങൾ പ്രത്യക്ഷപ്പെട്ടു തുടങ്ങിയിട്ടുണ്ട്. നമ്മുടെയിടയിൽ സ്ഥാപിതമായിരിക്കുന്ന ബഥന്യാശ്രമം തന്നെ എത്രയോ വിശിഷ്ടമായ ഒരു സ്ഥാപനമാണ്. സർവ്വശക്തനായ ദൈവത്തെ ആത്മാവിലും ശക്തിയിലും സേവിപ്പാനും സ്വജാതികൾക്കും പുറജാതികൾക്കും അനുകരണയോഗ്യമായ ക്രിസ്തീയ ജീവിതം നയിപ്പാനും മിശിഹായുടെ സുവിശേഷ ഘോഷണത്തിനു പ്രാപ്തന്മാരായ ആളുകളെ ഒരുക്കുവാനും ആയി 'സാധു'ക്കളായ ചിലരാൽ നടത്തപ്പെട്ടുപോരുന്ന ഈ സ്ഥാപനംമൂലം അനേകവിധമായ അനുഗ്രഹങ്ങൾക്കിടവരുമെന്നു നമുക്കു പ്രതീക്ഷിക്കാവുന്നതാണ്.

ബഥന്യാശ്രമത്തിന്റെ വിശിഷ്ടതരമായ പ്രാധാന്യത അതു് പൌരസ്ത്യാദർശങ്ങൾക്കനുസരണമായി നടത്തപ്പെടുന്നു എന്നുള്ളതാണ്. അവിടത്തെ ദിനചര്യകൾ പൌരസ്ത്യമാതൃകയിൽ ക്രമപ്പെടുത്തിയിരിക്കുന്നു. സമാധാനപരവും സന്തുഷ്ടികരവുമായ ആശ്രമവാസവും അദ്ധ്യയനരീതിയും അപാരമായ ദൈവവിശ്വാസത്തെയും ഇതര സൽഗുണങ്ങളെയും ഉൽഭൂതമാക്കുന്നതിനു സദാ സഹായിക്കുന്നവയാണ്. മിശിഹായുടെ അതിവിനീതവും ആഡംബരഹിതവുമായ ജീവിതരീതിയാണ് അവിടെ മാതൃകയായി സ്വീകരിക്കപ്പെട്ടിരിക്കുന്നതു്. അതേ, അതിന്റെ വിശിഷ്ടകരമായ പ്രാധാന്യത അതിന്റെ പൌരസ്ത്യാദർശങ്ങൾ ആണ്. അതിന്റെ പ്രത്യേകതയും അതുതന്നെയാണ്.

ഇൻഡ്യയുടെ സുവിശേഷണരീതി ഒരു പുതിയ പന്ഥാവിൽക്കൂടി നയിക്കേണ്ടതാണ്. ഒരു പൌരസ്ത്യമതമായ ക്രി

സ്തമതത്തിന്റെ പൌരസ്ത്യരീതിതന്നെയാണ് അനുയോജ്യമായിരിക്കുന്നത്. ഈ നവീനപന്ഥാവിനെ വെട്ടിത്തുറന്ന ഗുരുക്കളും അവക്ക് മാൎഗ്ഗദൎശികളായി തീരുവാനുള്ള സുറിയാനിക്കാരുടെ ശ്രമം ഒരിക്കലും നിഷ്ഫലമായി തീരുന്നതല്ല. പാശ്ചാത്യ ക്രിസ്ത്യാനികൾപോലും ഈ വിഷയത്തിൽ നമ്മെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരിക്കുന്ന ഈ ഘട്ടത്തിൽ ചൈതന്യാശ്രമം പോലുള്ള അനേക സ്ഥാപനങ്ങളും ആശ്രമവാസികളെപ്പോലെ അനേകമനേക ജനങ്ങളും നമുക്കുണ്ടാകേണ്ടിയിരിക്കുന്നു.

പാശ്ചാത്യ പരിഷ്കാര രീതിയോടു എല്ലാ ഭാരതീയനും—ഹിന്ദുവോ, ക്രിസ്ത്യനോ, മഹമ്മദീയനോ —ആരെങ്കിലുമാകട്ടെ —വലിയ അവജ്ഞ ഉണ്ടായിരിക്കുന്നു. അതിനുള്ള പ്രത്യേക കാരണം ആ നാഗരീകത്വം പൌരസ്ത്യൎക്ക് പൊരുത്തവും യോജിച്ചതല്ലെന്നുള്ളതാണ്. ആ നാഗരീകത്വം അനാവശ്യകങ്ങളായ ആവശ്യങ്ങളെ വൎദ്ധിപ്പിച്ചിരിക്കുന്നു. ഭൌതികാഭിവൃദ്ധിയാണ് ആ പരിഷ്കാരത്തിന്റെ പ്രധാനഫലം. അതു തന്നെയാണു ദോഷവും.

ക്രിസ്ത്യാനിമതത്തിനു ഇപ്പോഴത്തെ പരിഷ്കാരം മൂലം വളരെ ഇടിവുതട്ടിയിട്ടുണ്ട്. മേല്പറഞ്ഞ ദോഷം ഇൻഡ്യയിൽ സുവിശേഷ പ്രചാരണത്തിനു വലിയ തടസ്സമായി എല്ലാവരും ഗണിക്കുന്നു. അതിനാൽ ദേശീയരീതിയിൽ—വിശേഷിച്ചു പൌരസ്ത്യ മാതൃകയിൽ—ക്രിസ്തുമതപ്രചാരണത്തിനുള്ള മാൎഗ്ഗനിൎദ്ദേശം ചിലർ ചെയ്തു കഴിഞ്ഞിരിക്കുന്നു. വിദേശ മിഷ്യൻകാരുമായുള്ള സകല ബന്ധങ്ങളും വിട്ടൊഴിഞ്ഞ് ഭാരതീയർ തന്നെ മിശിഹായ്ക്കുവേണ്ടി വേലചെയ്യാൻ മുന്നിട്ടിറങ്ങിപ്പുറപ്പെടണമെന്നു അന്യോന്യം ഉപദേശിക്കുന്നു. പാശ്ചാത്യ സമ്പൎക്കം പരിഹരിച്ചും ഉപേക്ഷിച്ചു പൌരസ്ത്യരീതിയിൽ ആരാധനാക്രമങ്ങൾ നടത്തപ്പെടണമെന്നു ഭാരതീയ ക്രിസ്ത്യാനികൾ ഐകമത്യമായി ശഠിച്ചുവരുന്നതിനാൽ ഈ അഭിപ്രായത്തിനു പ്രാബല്യം വൎദ്ധിച്ചു വരികയാണ്.

പാശ്ചാത്യനാഗരീകത്വത്തിന്റെ നാലിന ദോഷം പുരോഗതികളായ ഭാരതീയ നേതാക്കന്മാരുടെ ചിന്താവിഷയമാണ്. ഇതിനെല്ലാം ഇടവരുത്തിയ പാശ്ചാത്യ ക്രിസ്ത്യാനികളെയും അ

വരുടെ മതത്തെത്തന്നെയും ഈ നേതാക്കന്മാർ അതികഠിനമായി ആക്ഷേപിക്കുന്നു. ഇൻഡ്യയിലെ ക്രിസ്ത്യാനികൾ കൂടി, അമേരിക്കയിലെയും യൂറോപ്പിലെയും ക്രിസ്ത്യാനികളെ ഗൌരവമായി കുററപ്പെടുത്തുന്നു. ചുരുക്കിപ്പറഞ്ഞാൽ പാശ്ചാത്യ ക്രിസ്ത്യാനികളുടെ ജീവിതരീതിയെ ആക്ഷേപിക്കാത്തവരോ 'അവരുടെ മത'ത്തെ ഗർഹണീയമായി കരുതാത്തവരോ ഇപ്പോൾ ഭാരത ഭൂമിയിൽ ഇല്ല.

ഞാൻ ഇപ്പറഞ്ഞ സംഗതികൾ താഴെ ചേർക്കുന്ന ഒരു ലേഖന സംക്ഷേപത്തിൽനിന്നും വായനക്കാരായ നിങ്ങൾക്കു കുറേകൂടി വിശദമായി മനസ്സിലാക്കാം. ഇൻഡ്യായിൽനിന്നും അമേരിക്കയിൽ ചെന്നെത്തിയ ക്രിസ്തുമതസ്ഥനായ ഒരാളിന്റെ അഭിപ്രായമാണ് താഴെ കാണുന്നത്. ഇതു അദ്ദേഹം ന്യൂയോർക്കിൽ വച്ചു ചെയ്ത ഒരു പ്രസംഗത്തിൽനിന്നും സംഗ്രഹിച്ചതാണ്. അദ്ദേഹം ഇപ്രകാരം പറയുന്നു :—

പരിശുദ്ധ വേദപുസ്തകത്തിലെ വിലമതിച്ചു കൂടാത്ത സത്യധർമ്മങ്ങൾ ക്രൈസ്തവ രാജ്യമായ അമേരിക്കായിൽ എങ്ങിനെ പാലിച്ചുവരുന്നു എന്നു മനസ്സിലാക്കുവാനും യേശുക്രിസ്തുവിന്റെ ധാർമ്മികതത്വങ്ങൾ എത്രവിധം പരിശീലിച്ചുവരുന്നു എന്നു കണ്ടറിവാനും ആയി, ഒരു പുറജാതി രാജ്യമായ ഇൻഡ്യയിൽനിന്നും, ക്രിസ്ത്യാനികളായി ഭാഗ്യമുണ്ടായ ഞങ്ങൾക്കിവിടെവന്നു ചേരുവാൻ സംഗതിയായതു വലിയ പദവിയായി കരുതിയിരിക്കുന്നു. എന്നാൽ വിശ്രുത നഗരമായ ന്യൂയോർക്കിൽ അല്പകാലം താമസിച്ചു അമേരിക്കയിലെ ജീവിത രീതി മനസ്സിലാക്കിയപ്പോൾ, ഭാരതഭൂമിയിൽനിന്നും പുറപ്പെട്ടു പോന്നവരായ ഞങ്ങൾ വഞ്ചിക്കപ്പെട്ടുപോയി എന്നും ഞങ്ങളുടെ ആശ ഏതാണ്ട് സ്വപ്നസമാനമായി തീർന്നിരിക്കുന്നു എന്നും വെളിപ്പെടുന്നതാണ്. കല്ലുകൊണ്ടോ ലോഹംകൊണ്ടോ നിർമ്മിക്കപ്പെട്ട നിർജ്ജീവ ബിംബത്തിന്റെ മുമ്പിൽ സാഷ്ടാംഗപ്രണാമം ചെയ്തുംകൊണ്ട് അന്ധകാരത്തിൽ ചെട്ടുഴലുന്നവനായ ഭാരതീയ ഹിന്ദുവിനു പകരം, ഇവിടത്തെ ക്രൈസ്തവ ദേവാലയങ്ങളിൽ പ്രധാനസ്ഥാനം നൽകിയിരിക്കുന്നതു 'അമേരിക്കൻ പതാക'കൾ മൂലം പ്രത്യക്ഷപ്പെടുത്തുന്നതുമായ നിങ്ങ

ള്ള ട ഇടുങ്ങിയ ദേശിയമാതൃകകളെ അതിതാല്പര്യമായി വന്ദിക്കുന്ന ക്രിസ്ത്യാനികളായി നിങ്ങളെ ഞങ്ങൾ കാണുന്നു. യഥാർത്ഥജ്ഞാനമില്ലാത്ത ദരിദ്രനായ ഹിന്ദു, ധാർമ്മികതത്വങ്ങളെ അന്വേഷിച്ചന്വേഷിച്ചുംകൊണ്ടു മനുഷ്യകൈകളാൽ നിർമ്മിക്കപ്പെട്ട ബിംബത്തിന്റെ മുമ്പിൽ തീഷ്ണബുദ്ധിയോടു കൂടി ആജീവനാന്തം മുട്ടുകുത്തി നമസ്കരിക്കുന്നു. പാശ്ചാത്യദേശത്തെ പരിഷ്കാരിയായ ക്രിസ്തുമതാനുയായി, അതിനു വിപരീതമായി —സത്യധർമ്മതത്വങ്ങളെ വിസ്മരിച്ചു—അവന്റെ സേവാമൂർത്തിയെ ആരാധിക്കുന്നു.

ഇൻഡ്യയിൽ കാണപ്പെടുന്ന ഏറ്റവും വലിയ ഞങ്ങളുടെ കെട്ടിടങ്ങൾ ഹൈന്ദവക്ഷേത്രത്തിന്റെയോ മഹമ്മദീയദേവാലയത്തിന്റെയോ ഗംഭീരമായ എടുപ്പുകളും ഉന്നതഗോപുരങ്ങളും ആണ്. ഇവയുടെ ഗംഭീരഭാവം തന്നെ, എല്ലാവറ്റെയും കാൾ ഈശ്വരന്റെ മാഹാത്മ്യത്തെയും പ്രാധാന്യത്തെയും സൂചിപ്പിക്കുന്നു. ക്രിസ്ത്യാനികളായ ഞങ്ങൾ മാതൃരാജ്യത്തെ പട്ടണങ്ങളിലും തെരുവുകളിലും കൂടി ഗതാഗതം ചെയ്യുമ്പോൾ, ഭാരതീയരിൽ കാണപ്പെടുന്നതായ ആത്മീയതൃഷ്ണമൂലം ഈ ദേവാലയങ്ങൾ സാക്ഷാൽ നിത്യദൈവത്തെ—കേവലം മിത്ഥ്യാമൂർത്തികളെയോ കള്ള ദീർഘദർശികളെയോ അല്ല—മനുഷ്യജാതിയെ വീണ്ടെടുക്കുന്നവനായ ആസത്യകദൈവത്തെ ആരാധിക്കുന്ന ആലയങ്ങളായി രൂപാന്തരപ്പെട്ടുകാണ്മാൻ അഭിവാഞ്ഛിക്കുന്നുണ്ട്. ഇവിടെ അമേരിക്കയിൽ എത്തിയതിനുശേഷം യേശുക്രിസ്തു മൂലം വെളിപ്പെടുത്തപ്പെട്ട ദിവ്യമായ ആരാധനയെ കാംക്ഷിച്ചു ഞങ്ങൾ അങ്ങുമിങ്ങും തേടിനടന്നു എങ്കിലും സംതൃപ്തികരവും ആശ്വാസജനകവുമായ യാതൊന്നും കണ്ടുമുട്ടുവാൻ ഞങ്ങൾക്കു സാധിച്ചിട്ടില്ല. ഒരു ഹിന്ദു അവന്റെ ദാരിദ്ര്യാവസ്ഥയിൽ തന്നെ അവന്റെ ദൈവത്തെ കുബേരതുല്യനാക്കിത്തീർത്തിരിക്കുന്നു. എന്നാൽ ഒരു അമേരിക്കക്കാരനോ, അവന്റെ ധനത്തെയും സ്ഥാനത്തെയും പ്രാബല്യത്തെയും യഥാർത്ഥ ദൈവത്തെക്കാളധികം പൂജിച്ചുവരുന്നു.

ഞങ്ങളുടെ രാജ്യത്തു ഏററവും ആപൽക്കരമായിട്ടുള്ളതു ജാതിവ്യത്യാസമാണു്. മനുഷ്യരുടെ ഐക്യത്തെയും സഹോദരത്വത്തെയും ക്രിസ്ത്യാനികളായ ഞങ്ങൾ കാംക്ഷിച്ചുംകൊണ്ടു അമേരിക്കയിലെ സ്ഥിതിയെപ്പററി നോക്കുമ്പോൾ, സർവ്വജ്ഞപീഠസ്ഥിതനായ ഇൻഡ്യയിലെ ശ്രേഷ്ഠജാതി ബ്രാഹ്മണനോടൊപ്പം തന്നെ ദുരഹങ്കാരപ്രമത്തനായ വെള്ളത്ത മനുഷ്യനെയും ഇവിടെ കാണുന്നുണ്ടു്. വിവേകമില്ലാത്ത പുറജാതിയായ ബ്രാഹ്മണൻ യഥാർത്ഥജ്ഞാനമില്ലാതെ, തൻെറ പൂർവ്വികന്മാരെ അനുകരിക്കുന്നതായിരിക്കാം. എന്നാൽ ഒരു ക്രിസ്ത്യാനിയോ, അപ്രകാരമായിരിക്കയില്ലല്ലോ.

ഭാരതനിവാസികളായ ഞങ്ങൾ ആഗ്രഹിക്കുന്ന കാര്യം ഇപ്രകാരമാണു്. ഇൻഡ്യക്കു തീർച്ചയായും യേശുരക്ഷിതാവിനെ ആവശ്യമുണ്ടു്. എന്നാൽ തീർച്ചയായിട്ടും അതു പാശ്ചാത്യ ക്രിസ്ത്യാനികൾ വെളിപ്പെടുത്തി കാണിക്കുന്ന മാതൃകയിൽ അല്ലാ. ഞാൻ ഈ സംഗതി ഒരു ദൃഷ്ടാന്തം മൂലം ഒന്നുകൂടി വിശദപ്പെടുത്താം. ഞങ്ങളുടെ സുപ്രസിദ്ധ ക്രൈസ്തവ സന്യാസിയായ സാധു സുന്ദരസിംഗിനെപ്പററി നിങ്ങൾ കേട്ടിരിക്കുമല്ലോ. അദ്ദേഹം ഒരിക്കൽ ഇപ്രകാരം ഒരു ഉപമ പറകയുണ്ടായി—ഇൻഡ്യയിലെ ഒരു ബ്രാഹ്മണൻ ഒരു തീവണ്ടിയാപ്പീസിലേക്കു വളരെ ധൃതഗതിയായി ഒരിക്കൽ ഓടിപ്പോവുകയായിരുന്നു. സ്റ്റേഷ്യനിലെ പ്ലാററ്ഫാറത്തിൽ എത്തിയപ്പോഴേക്കും അതിയായ ബദ്ധപ്പാടിനാലും അത്യുഷ്ണത്താലും ആ സാധു നിലം പതിച്ചു, ഇതു കണ്ടുകൊണ്ടിരുന്ന യൂറോപ്യനായ സ്റ്റേഷ്യൻ മാസ്റ്റർ കുടിക്കുന്നതിനായി കുറെ വെള്ളം ഒരു പാത്രത്തിൽ അയാൾക്കു കൊണ്ടുചെന്നു കൊടുത്തു. എങ്കിലും തൻെറ കുലീനസ്ഥിതിയെ ഓർത്തു ആ ബ്രാഹ്മണൻ ആയതിനെ നിരാകരിക്കയാണു ചെയ്തതു്. "നിങ്ങൾ എൻെറ പാത്രം തിന്നണമെന്നല്ലാ ഞാൻ പറയുന്നതു്, വേണമെങ്കിൽ ഈ വെള്ളം കുടിച്ചോളൂ" എന്നു വീണ്ടും സ്റ്റേഷ്യൻ മാസ്റ്റർ പറഞ്ഞിട്ടും ആ സാധു ബ്രാഹ്മണൻ "ചത്താലും വെള്ളം കുടിക്കുന്നതിനു സമ്മതമില്ല" എന്നു ശഠിച്ചുവത്രെ.

അതെ, ജീവ വെള്ളത്തിൻെറ സംഗതിയും ഇപ്രകാരംതന്നെയാണു്. ഭാരത മഹാ രാജ്യത്തിലെ ജനങ്ങൾക്കു ജീവജലം

ആവശ്യമുണ്ട്. എന്നാൽ പാശ്ചാത്യരുടെ പാത്രങ്ങളിൽ—അവരുടെ രീതിയിൽ — ആ മാതൃകയനുസരിച്ച് ഞങ്ങൾക്കതാവശ്യമില്ല.

ഭാരതീയ ക്രിസ്ത്യാനികളായ ഞങ്ങൾ മാതൃഭൂമിക്കു വേണ്ട വിധത്തിൽ പ്രവർത്തിക്കുന്നില്ല. അത്, പാശ്ചാത്യപരിഷ്കാരത്തിന്റെ പടലം ഞങ്ങളുടെ ദൃഷ്ടികളെ ആവരണം ചെയ്തിരിക്കുന്നതുകൊണ്ടത്രേ. എന്നാൽ ആ നാഗരീകത്വത്തിന്റെ കേന്ദ്രസ്ഥാനങ്ങളായ ഈ പടിഞ്ഞാറൻ ദിക്കുകളിൽ വന്നു ഇവിടത്തെ ജനങ്ങളുമായിട്ടുള്ള സഹവാസം സിദ്ധിക്കുമ്പോഴാണ് ഞങ്ങളുടെ ഭാരതഭൂമി യേശുക്രിസ്തുവിന്റെ നാമത്തെ സ്വീകരിക്കുന്നില്ലെങ്കിലും ആ ദിവ്യാത്മാവിനെ ആത്മാവിൽ പൂജിക്കുന്നുണ്ടെന്നു ഞങ്ങൾക്കു മനസ്സിലാകുന്നത്. ഇൻഡ്യാ യേശുക്രിസ്തുവിന്റെ നാമം ഗ്രഹിക്കാതെ തന്നെ ആ ചിൽസ്വരൂപനെ അനേക നൂററുകളായി ആരാധിച്ചുവരുന്നു. എന്തെന്നാൽ ൩൦൦൦ കൊല്ലങ്ങൾക്കു മുമ്പു പോലും ഭാരതീയ ദിവ്യദർശികൾ ഈ പ്രകാരം പ്രാർത്ഥിച്ചുകൊണ്ടിരുന്നു:—

'അനിത്യമായതിൽ നിന്നു എന്നെ നിത്യമായതിലേക്കു നടത്തേണമെ. അന്ധകാരത്തിൽനിന്നു പ്രകാശത്തിലേക്കും മരണത്തിൽനിന്നു അമർത്യതയിലേക്കും എന്നെ നയിക്കേണമെ'.

ഇൻഡ്യയുടെ ഇപ്പോഴത്തെ യുദ്ധം അധികമായും പാശ്ചാത്യരോടല്ല, അവരുടെ പരിഷ്കാരത്തോടാണ്. ആ പരിഷ്കാരം അത്യുന്നതങ്ങളായ മനുഷ്യാദർശങ്ങളെ നിസ്സാരമാക്കിക്കളഞ്ഞിരിക്കുന്നു; മനുഷ്യന്റെ സഹോദരത്വത്തേയും അത്യുന്നതന്റെ പിതൃത്വത്തെയും നശിപ്പിക്കയും ചെയ്തിരിക്കുന്നു. അതു് നസറെത്തിലെ തച്ചു പണിക്കാരനായ യേശുദേവന്റെ മതത്തിൽനിന്നും ഭേദിച്ചതായ മറെറാരു മതത്തെ സൃഷ്ടിച്ചിരിക്കുന്നു. ആധുനിക നാഗരികത്വത്തിന്റെ അതിഗംഭീരതത്വങ്ങൾ, വിനീതരും സമാധാനചിത്തന്മാരുമായ സാധുജനങ്ങളെ അടിമത്തത്തിലേക്കു തന്നെ തള്ളിയിടുന്നു. പാശ്ചാത്യപരിഷ്കാരാശയങ്ങളൂട്ടിക്കൂട്ടിയ ഭരണകർത്താക്കളാൽ നയിക്കപ്പെടുന്ന ഭാരതീയരായ ഞങ്ങൾ മേൽപ്രകാരമുള്ള നവീന പ്രസ്ഥാനങ്ങൾ സ്വീകരിക്കാതിരിക്കട്ടെ എന്നാണ് ആഗ്രഹിക്കു

ന്നു്. അതിനാൽ ദൈവത്തോടുള്ള ഞങ്ങളുടെ ഹൃദയപൂർവ്വം വിനീതവുമായ പ്രാർത്ഥന, ഭാരതീയരായ ഞങ്ങൾക്കു സർവ്വലോകൈക സഹോദരത്വം—യേശുക്രിസ്തുവിന്റെ മഹത്തും ദിവ്യവുമായ ആത്മീയ പ്രസ്ഥാനത്തെ സ്വീകരിക്കുന്ന ദേശീയാദർശം സിദ്ധിക്കണമെന്നാണ്”.

മാന്യ വായനക്കാരെ പാശ്ചാത്യ പരിഷ്കാര രീതിയുടെ ദുഷ്ടദോഷ ഫലങ്ങൾ, അന്തർഭവസ്ഥനായ ഒരു ക്രിസ്ത്യാനിമുഖാന്തിരം ഇതാ നാം അറിഞ്ഞിരിക്കുന്നു. ഇതുപോലെ മററനേക ലേഖനങ്ങൾ ഉദ്ധരിപ്പാനുണ്ടാകും. പാശ്ചാത്യ പരിഷ്കാര മാതൃകകൾ നാം സ്വീകരിക്കുന്നതു സർവ്വാബദ്ധമാണെന്നു നമുക്കു മനസ്സിലാകുമ്പോൾ മഹത്തരമായ സുവിശേഷ പ്രചരണത്തിനുള്ള അവരുടെ രീതിയെപ്പററി നാം പ്രത്യേകം സൂക്ഷിക്കേണ്ടതാകുന്നല്ലോ.

ഈ ലേഖനത്തിൽ പാശ്ചാത്യരെ പലവിധത്തിൽ കുററാരോപണം ചെയ്യുതായി കാണാം. ഇൻഡ്യയിൽ സുവിശേഷ പ്രചാരം ചെയ്വാൻ അനേക കാലങ്ങളായി പരിശ്രമിച്ചു വരുന്ന അവരുടെ ഉൽകൃഷ്ട കൃത്യങ്ങളെയല്ലാ ഇവിടെ ആക്ഷേപിക്കുന്നതു്; അവർ സ്വീകരിച്ചിട്ടുള്ള സമ്പ്രദായം പൌരസ്ത്യാദർശങ്ങൾക്കനുയോജ്യമല്ലന്നേയുള്ളൂ. പാശ്ചാത്യരുടെ സുവിശേഷ ഘോഷണ ഫലമായി ഇൻഡ്യാസാമ്രാജ്യത്തിൽ ൪൫ ലക്ഷം ക്രിസ്ത്യാനികളോളമുണ്ടു്. ഒരു പത്തു കൊല്ലത്തിനു മുമ്പിൽ നവ്വ ലക്ഷത്തിൽ ചില്വാനം മാത്രമേ ഉണ്ടായിരുന്നുള്ളൂ. നോക്കുക, എത്ര ശീഘ്രഗതിയായി ക്രിസ്ത്യാനികളുടെ സംഖ്യ വർദ്ധിച്ചു വരുന്നു! ഇൻഡ്യയിലെ ആകെയുള്ള ജനസംഖ്യ ൧൦൦-ക്കു ൧൮ വീതം വർദ്ധിച്ച ഇക്കഴിഞ്ഞ ദശാബ്ദത്തിനുള്ളിൽ ക്രിസ്ത്യാനികൾ ൧൦൦-ക്കു ൩.൨ൽ-യിൽ കൂടുതലായി വർദ്ധിച്ചതായി കണക്കുകൊണ്ടു കാണുന്നു. ഇതെല്ലാം നാം ഒരിക്കലും വിസ്മരിച്ചുകൂടാ. സുറിയാനിക്കാരായ നാം ഇക്കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. അതിദീർഘമായ ഇരുപത്തു നൂററാണ്ടുകളോളം നാം ഭാരത ഭൂമിയിൽ സ്ഥിതി ചെയ്തിട്ടും സുവിശേഷ പ്രചാര സംബന്ധമായി എന്തു ചെയ്തു എന്നോർത്തു നോക്കുക. നമ്മുടെ രക്ഷകന്റെ അന്ത്യ കല്പനയെ നാം നിറവേററിയിട്ടുണ്ടോ? നമുക്കു ലഭിച്ച 'താലന്തിനെ' നാം വിനി

പ്രയോഗിക്കാതെ നിക്ഷേപിച്ചു വച്ചിരിക്കയല്ലേ ചെയ്തിട്ടുള്ളതു്? ഇക്കാര്യത്തിൽ സർവ്വശക്തൻ നമ്മെ കുററം വിധിക്കാതിരിക്കുമോ? ദൈവത്തിന്റെ ക്ഷമയും അതിരുണ്ടാകും!

ഭാരതഭൂമിയെപ്പോലെ പ്രാധാന്യമേറിയ 'വയലിൽ' ആണു് നാം നമ്മുടെ വേല ആരംഭിക്കേണ്ടതു്. അതു് നമ്മുടെ ദേശീയാദർശത്തെ അടിസ്ഥാനമാക്കിയായിരിക്കണം. ഇൻഡ്യയിലെ സുവിശേഷവേല ഇപ്രകാരം ആരംഭിക്കുന്ന പക്ഷം തന്മൂലമുണ്ടാകുന്ന നന്മ സീമാതീതമായിരിക്കും. പാശ്ചാത്യരീതിയല്ലാ, പൌരസ്ത്യ സമ്പ്രദായമാണു് നാം സ്വീകരിക്കേണ്ടതു്. ഇൻഡ്യയിലെ സുവിശേഷ വേലക്കുള്ള നമ്മുടെ ആദർശവും ഇതുതന്നെയാണു്.

---

## റോമാസഭയുടെ മൂപ്പു അല്ലെങ്കിൽ പദവി.

---

സി. ഡി. എന്നു പേരുവച്ചു നസ്രാണി ദീപികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന "മാർപ്പാപ്പായുടെ അപ്രമാദിത്വം" എന്ന തലക്കെട്ടോടുകൂടിയ കുറേ ലേഖനങ്ങൾ കാതോലികസന്ദേശം ൧൨-ാം വാല്യം ൧൧-൧൨-ാം ലക്കം പുസ്തകത്തിൽ വിമർശനം ചെയ്തിരുന്നു. ദി. ശ്രീ. റോമെമെവൂസ, സി. ഡി. എന്നൊരു ഫാദർ നസ്രാണി ദീപികയുടെ പല ലക്കങ്ങളിലായി ആ വിമർശനത്തെ ആക്ഷേപിച്ചു പല ലേഖനങ്ങൾ എഴുതുകയുണ്ടായിട്ടുണ്ടു്. ഈ പരിശോധനയിൽ അദ്ദേഹം പ്രകടിപ്പിച്ചിട്ടുള്ള ന്യായങ്ങളുടെ ബലവും, രേഖകളുടെ വിശ്വസ്തതയും വ്യാഖ്യാനങ്ങളുടെ സാധുത്വവും എത്ര കണ്ടുണ്ടെന്നു താമസിയാതെ പരിശോധിക്കണമെന്നു വിചാരിക്കുന്നു. ടി ഫാദറിന്റെ പരിശോധന പരസ്യപ്പെടുത്തീട്ടുള്ള നസ്രാണി ദീപികപ്രതികൾ എല്ലാം കൈവശം ഇല്ലാതിരുന്നതുകൊണ്ടാണു് മറുപടിക്കു താമസിക്കുന്നതിനു പ്രത്യേകം സംഗതിയായതു്. എന്നാൽ ഈ ലേഖനത്തിൽ വ്യവഹരിക്കണമെന്നാഗ്രഹിക്കുന്നതു ൧൦൯൮ ഇടവം ൩൧-ാം-യിലെ നസ്രാണി ദീപികയിൽ മുൻ പ്രസ്താവിച്ച പരിശോധനയുടെ തുടർച്ചയായി

'മാർപ്പാപ്പായുടെ അപ്രമാദിത്വവിമർശന പരിശോധന" എന്നപേരിൽ പ്രസിദ്ധപ്പെടുത്തിട്ടുള്ള ലേഖനത്തിലെ ഒരു സംഗതിയാണ്.

റോമാ, ആ സാമ്രാജ്യത്തിന്റെ പ്രധാന പട്ടണമായിരുന്നതുകൊണ്ടു, അവിടുത്തെ സഭയ്ക്കു ഒരു മൂപ്പു (പദവി) സംകല്പിച്ചിട്ടുണ്ടെന്നു മാത്രമെയുള്ളു...........എന്നിങ്ങനെ കാതോലിക സഭാമാസികകയിൽ (ഫ-൨൦വാ. ഫഫ- വൃ. ൧ഫ൨-൩) പ്രസ്താവിച്ചിരുന്നതു. അശേഷം അടിസ്ഥാനരഹിതമാണെന്നു ഫാദർ റോമ്മെവൂസ് വാദിക്കുന്നു. റോമ്മായുടെ ശ്രേഷ്ഠതയുടെ പ്രധാനകാരണം അതു പത്രോസിന്റെ സിംഹാസനമെന്നുള്ളതാണ് എന്നത്രെ ലേഖകന്റെ സിദ്ധാന്തം.

'കാതോലിക സഭയുടെ വാദചുരുക്കം താഴെ കാണിക്കുന്ന പ്രകാരമാണ്. ശെമ്മാശ്ശൻ, കശ്ശീശ്ശാ, എപ്പിസ്കോപ്പാ ഈ മൂന്നു ക്രമങ്ങൾ മാത്രമെ അപ്പോസ്ഥലന്മാർമൂലം സ്ഥാപിക്കപ്പെട്ടിട്ടുള്ളു എന്നും മെത്രാപ്പോലിത്തായും പാത്രിയർക്കീസും എപ്പിസ്കോപ്പാ ക്രമത്തിൽ ഉൾപ്പെട്ടവരാകുന്നുവെന്നും മെത്രാപ്പോലിത്തായുടെയും പാത്രിയർക്കിസിന്റെയും സ്ഥാപനങ്ങൾ സഭയുടെ ഐക്യപരിപാലനത്തിനും ഭരണസൌകര്യത്തിനും വേണ്ടി ക്രമാഗതമായി സഭയിൽ വളർന്നുവന്നിട്ടുള്ളതാണെന്നും പാത്രിയർക്കാസ്ഥാപനകൾ റോമ്മായിക്കും അലക്സാന്ത്രിയായിക്കും അന്ത്യോഖ്യയ്ക്കും ലഭിച്ചതു പ്രധാനമായി അവ റോമാസാമ്രാജ്യത്തിന്റെ പ്രധാന പട്ടണങ്ങളായിരുന്നതുകൊണ്ടത്രെയെന്നും അവയിൽ റോമ്മായ്ക്കു മൂപ്പുകിട്ടിയതു അതു സാമ്രാജ്യത്തിലെ ഒന്നാമത്തെ പട്ടണമായിരുന്നതു നിമിത്തമാണെന്നും ആ മൂപ്പുമൂലം നവീന റോമാവ്യാഖ്യാതാക്കൾ വിചാരിക്കുന്നതുപോലെ ശേഷംപാത്രിയർക്കീസന്മാരുടെയും മെത്രാന്മാരുടെയും പൊതു സഭയുടെയും മേൽ രക്ഷകർത്ത്യാവശ്യമായ ഒരു പ്രഭുത്വമൊ, സർവാധിപത്യമൊ സ്ഥാപിക്കയെല്ലായിരുന്നുവെന്നുമത്രെ. മുൻപറഞ്ഞ പട്ടണങ്ങളിലെ സഭകൾ ധനസമൃദ്ധിയുള്ളവയായിരുന്നതുകൊണ്ടു അവയുടെസമ്പത്തിൽനിന്നു പാവപ്പെട്ട പല സഭകൾക്കു സഹായിച്ചിട്ടുണ്ട്. അതിനാലും അപ്പോസ്ഥല സ്ഥാപിതങ്ങളെന്നുള്ള പാരമ്പര്യ മാഹാത്മ്യം കൊണ്ടും മററു

ളള സഭകളുടെ കണ്ണുകളിൽ ഈ സഭകൾക്കു പ്രാധാന്യത വർദ്ധിക്കുന്നതിനു സംഗതിയായിട്ടുണ്ടെന്നുള്ളതു ആരും നിഷേധിക്കുന്നില്ല. പ്രധാന പട്ടണങ്ങളിൽ അപ്പോസ്തലന്മാരാൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള എല്ലാസഭകൾക്കും അവരുടെ പട്ടണത്തിന്റെ പ്രാധാന്യത അനുസരിച്ചുള്ള പദവിയുണ്ടായിരുന്നു. അതുകൊണ്ടു അവയെല്ലാം, ഈ പ്രാധാന്യതകൾ രക്ഷക്കത്യാവശ്യമാണെന്നു വ്യാഖ്യാനിക്കുന്നതുപോലെയാണ്, റോമ്മാസഭക്കു കിട്ടിട്ടുള്ള മൂപ്പിനെ അല്ലെങ്കിൽ പ്രാധാന്യതയെ റോമ്മാവ്യാഖ്യാതാക്കൾ വ്യാഖ്യാനിക്കുന്നതിനു ഉഗിരപ്രയത്നം ചെയ്യുന്നതു എന്നാണ് പൌരസ്ത്യസഭകൾ വിചാരിക്കുന്നത്. ചുരുക്കിപ്പറഞ്ഞാൽ റോമ്മായുടെ മൂപ്പു അല്ലെങ്കിൽ പ്രാധാന്യത, അതു റോമ്മാ സാമ്രാജ്യത്തിലെ പ്രധാന പട്ടണമായിരുന്നതുകൊണ്ടു കിട്ടിയതാണെന്നും അതുരക്ഷക്കത്യാവശ്യമായ ഒരു സ്ഥാപനമായി പുതിയനിയമമോ, ആദിമസഭയോ ഒരിക്കലും വിചാരിച്ചിട്ടില്ലെന്നത്രെ 'കാതോലിക സഭ, പറയുന്നതു.'

൪. റോമാ സാമ്രാജ്യത്തിലെ പ്രധാന പട്ടണങ്ങളെയും. ആ പട്ടണങ്ങളിലെ സഭയിലുണ്ടായിരുന്ന അദ്ധ്യക്ഷന്മാർ പതിവായിതീർന്ന മൂപ്പു വ്യത്യാസങ്ങളെയും പരിശോധിച്ചു നോക്കുമ്പോൾ അവ പട്ടണങ്ങളുടെ പ്രാധാന്യത അനുസരിച്ചുണ്ടായതാണെന്നു വെളിപ്പെടുന്നതാണ്. റോമാസാമ്രാജ്യത്തിലെ ഒന്നാമത്തെ പട്ടണം റോമ്മായും രണ്ടാമത്തേതു അലക്സന്ത്രിയായും മൂന്നാമത്തേതു അന്ത്യോക്യായും ആകുന്നു. പത്രോസ് അപ്പോസ്തലന്റെ സിംഹാസനം എന്നുള്ള പാരമ്പര്യം മാത്രമാണു അവയിലെ അദ്ധ്യക്ഷന്മാർ പതിവായിതീർന്ന മൂപ്പിന്റെ അല്ലെങ്കിൽ പ്രാധാന്യതയുടെ മുഖ്യ കാരണമെങ്കിൽ അന്ത്യോക്യായ്ക്കാണ് ഒന്നാമത്തെ സ്ഥാനം കിട്ടേണ്ടതു്. എന്തെന്നാൽ അവിടെയാണു വി. പത്രോസ് ഒന്നാമതായി സിംഹാസനം സ്ഥാപിച്ചതെന്നു റോമ്മാസഭയും സമ്മതിക്കുന്നു. പിന്നീടു ക്രിസ്തീയസഭയുടെ പ്രധാന ആസ്ഥാനം അന്ത്യോക്യയിൽ സ്ഥാപിച്ചതു തെററിപ്പോയി എന്ന വിധം അവിടെ നിന്നു റോമ്മായിൽ മാററി സ്ഥാപിച്ചു എന്നു വല്ലവരും വ്യാഖ്യാനിക്കുന്നുവെന്നു വരികിൽ അതു എത്രമാത്രം വിശ്വസനീയമാ

ഒന്നു വായനക്കാർ തന്നെ വിധിച്ചുകൊള്ളട്ടെ. ആ ന്യായം അങ്ങിനെ ഇരിക്കട്ടെ.

അന്ത്യോഖ്യാക്കാർ റോമ്മായെ പ്രധാന ആസ്ഥാനമായി സ്ഥാപിച്ചു എന്നു വാദത്തിനു വേണ്ടി സമ്മതിക്കാം. എന്നാൽ രണ്ടാമത്തെ പ്രാധാന്യത അന്ത്യോക്യായ്ക്കിരിക്കേണ്ടതാണെന്നു തീർച്ചയാണല്ലോ. എന്നാൽ അങ്ങിനെയല്ലാ പതിവായിത്തീർന്നതു്. അലെക്സന്ത്രിയായ്ക്കാണു രണ്ടാമത്തെ മൂപ്പു കിട്ടിയതു. അലക്സന്ത്രിയാ പത്രോസിനാൽ നേരിട്ടു സ്ഥാപിക്കപ്പെട്ടതല്ലെന്നും തന്റെ ശിഷ്യനായ മർക്കോസാണു അവിടെ സിംഹാസനം സ്ഥാപിച്ചതെന്നുമുള്ള പാരമ്പര്യം റോമാ സഭയും സമ്മതിക്കുന്നു. നേരെ മറിച്ചു അന്ത്യോക്യാ പത്രോസ് നേരിട്ടു ആദ്യമായി സ്ഥാപിച്ചതാണു്. ആ സ്ഥാപന മാഹാത്മ്യം നോക്കിയാൽ രണ്ടാമത്തെ സ്ഥാനം അന്ത്യോക്യായ്ക്കു കിട്ടേണ്ടതാണു്. അങ്ങിനെ ഒരു നടപ്പുണ്ടാകാതിരുന്നതു എന്തുകൊണ്ടാണു? വി. പത്രോസു സ്ഥാപിച്ചു എന്നുള്ള മാഹാത്മ്യം അനുസരിച്ചല്ലാ മൂപ്പിന്റെ ഏറക്കുറച്ചു നിശ്ചിതമായിത്തീർന്നതു്. എന്നാലോ സാമ്രാജ്യത്തിലെ പട്ടണങ്ങളുടെ പ്രാധാന്യത അനുസരിച്ചു റോമ്മായ്ക്കു ഒന്നാമത്തെ സ്ഥാനവും അലക്സന്ത്രിയായ്ക്കു രണ്ടാമത്തെ സ്ഥാനവും, അന്ത്യോക്യായ്ക്കു മൂന്നാമത്തെ സ്ഥാനവും സ്വാഭാവികമായി ലഭിച്ചതുകൊണ്ടാണു്.

ഈ ന്യായം വഹിക്കത്തക്കതല്ലെന്നു തെളിയിപ്പാൻ ലേഖകൻ ചില ചോദ്യങ്ങൾ ചോദിക്കുന്നുണ്ടു്. പട്ടണത്തിന്റെ പ്രാധാന്യതയാണു സിംഹാസനത്തിനു പ്രാധാന്യം ഉണ്ടാക്കിയതെങ്കിൽ കുസ്തന്തീനോസു് ചക്രവർത്തി തലസ്ഥാനം റോമ്മായിൽനിന്നു ബൈസന്റിയത്തിലേക്കു നീക്കി, അതിനു ൩൩൦-ൽ കുസ്തന്തീനോപ്പോലീസെന്നു പേർ കൊടുത്തപ്പോൾ അതിനെന്താണു മൂപ്പവകാശം കൊടുക്കാതിരുന്നതു്? ൩൨൫-ൽ നിഖ്യായിലെ സുന്നഹദോസു അതിനു ഒന്നാമത്തെയോ രണ്ടാമത്തെയോ മറ്റോ സ്ഥാനം നൽകാതിരുന്നതു എന്തുകൊണ്ടാണു്? ഇതാണു ചോദ്യങ്ങൾ. ലേഖകന്റെ ചോദ്യങ്ങൾക്കു മറുപടി പറയുന്നതിനു പ്രയാസം തോന്നത്തക്കവണ്ണം വിഷമജനകമായി വിചാരിക്കുന്നില്ല. നേരെ മറിച്ചു ലേഖകന്റെ മൌഢ്യത വെളിപ്പെടുന്നതേയുള്ളു എന്നു വിചാരി

കുന്നു. ഒരു സ്ഥലം തലസ്ഥാന നഗരിയാക്കണമെന്നു കരുതി അതിന് ഒരു രാജാവു പേരിട്ടതുകൊണ്ട് അതു് ഒരു പ്രധാന പട്ടണത്തിന് ആവശ്യമുള്ള നാനാ യോഗ്യതകളും പ്രാപിച്ചു എന്നു വരികയില്ലെന്നു ആക്കം മനസ്സിലാക്കാം. എത്ര തന്നെ ഘണിപ്പെട്ടാലും ഒരു ദിവസംകൊണ്ടോ മൂന്നോ നാലൊ വർഷംകൊണ്ടോ അതിനു സർവ്വപ്രാധാന്യത കിട്ടുന്നതല്ലാ. ലോകത്തിലെ പട്ടണങ്ങളൊന്നും തന്നെ ലേഖകൻ വിചാരിക്കുന്നതുപോലെ പൊടുന്നനവെ ഉന്നതി പ്രാപിച്ചതല്ലാ. റോമ്മാ പട്ടണത്തിൻ്റെണ്ടായ ഉന്നതിയും ഒരു ദിവസംകൊണ്ടുണ്ടായതല്ലാ. പത്തുമൻപതും നൂറും വർഷംകൊണ്ടാണ് ഏതാണ്ടൊ ഒരുന്നതസ്ഥാനം ലഭിക്കുന്നതു്. കുസ്തന്തിനോപ്പോലീസു തലസ്ഥാന നഗരമായി ഘോഷിക്കപ്പെട്ടതും അതിനുള്ള പ്രാരംഭക്രിയ നടത്തിയതും ൩൩൦-ൽ ആണ്. ൩൮൧-ൽ നിഖ്യാ സുന്നഹദോസ് ഒന്നാമത്തെ സ്ഥാനം അതിനു കൊടുക്കാതിരുന്നതു എന്തുകൊണ്ടാണ്? എന്നത്രെ ലേഖകൻ ചോദിക്കുന്നതു്. ക്രിസ്താബ്ദം ൪൦൦-ാമാണ്ടോടുകൂടിയാണ് കുസ്തന്തിനോപ്പോലീസ് തലസ്ഥാന നഗരിയുടെ ഒരു നിലയിൽ എത്തിയതു്. തേവോദോസ്യാസ് ചക്രവർത്തിയാണു അവിടെ ശാശ്വതമായി ആദ്യം താമസിച്ച ചക്രവർത്തി. ഇതു ചരിത്രകാരന്മാർ എല്ലാം സമ്മതിക്കുന്നതാണ്. ഒരു പട്ടണത്തിനു ആവശ്യമുള്ള യോഗ്യതകളെല്ലാം ക്രമേണയാണ് അവിടെയുണ്ടായതു്.

അതു സാക്ഷാൽ ഉയച്ച് പ്രാപിച്ചശേഷം പാത്രിയക്കാസ്ഥാപനവും അതനുസരിച്ചുള്ള പദവിയും അതിനു ലഭിക്കാതിരുന്നു എങ്കിൽ ലേഖകൻ്റെ വാദത്തിനു വല്ല ന്യായവുമുണ്ടെന്നു ഭാവിക്കാമായിരുന്നു. ഒരു എഴുപതു വർഷശേഷം അതിനു രണ്ടാമത്തെ പാത്രിയക്കാസ്ഥാപനയ്ക്കു അവകാശമുണ്ടാകയും കുസ്തന്തിനോപ്പോലീസ് സുന്നഹദോസു അങ്ങിനെ അനുവദിക്കയും ചെയ്തു. ഒരു മെത്രാപ്പോലീത്താസ്ഥാപനംപോലുമില്ലാതിരുന്നതും ഹെറക്കിലിയായുടെ മെത്രാപ്പോലീത്തായുടെ കീഴിലിരുന്നതുമായ ഈ സ്ഥലം ൫൦ വർഷംകൊണ്ടു പാത്രിയക്കാസ്ഥാപനയ്ക്കു അർഹതയുള്ളതായി തീൎന്നു അ പട്ടണം അ

കാലയളവിൽ ഒരു പ്രധാനപട്ടണത്തിന്റെ യോഗ്യതകൾ ഏ
റെക്കുറെ സമ്പാദിച്ചതു കൊണ്ടല്ലാതെ, വേറെ എന്തൊരു ന്യാ
യം കൊണ്ടാണ്? പത്രോസ് അപ്പോസ്തലനൊ അപ്പോ
സ്തലന്മാരിൽ ആരെങ്കിലുമൊ അവിടെ സിംഹാസനം സ്ഥാ
പിച്ചതുകൊണ്ടല്ലെന്നു തീർച്ചയാക്കുന്നതൊ? റോമ്മപ്പാപ്പാ
യുടെ അപ്രമാദിത്വം സ്ഥാപിക്കുന്നതിനു ചരിത്ര സത്യത്തി
നു ചേരാത്ത വല്ല ന്യായവും പറഞ്ഞാൽ മതിയാകയില്ല.
കുസ്തന്തിനോപ്പോലീസ് തലസ്ഥാന നഗരിയായി തീൎന്ന
പ്പോൾ റോമ്മായുടെ മുപ്പെട്ടത്തു പുതിയ തലസ്ഥാനത്തിനു
കൊടുക്കാഞ്ഞതു എന്തുകൊണ്ടാണെന്നുംകൂടെ സമാധാനം പ
റയേണ്ടിയിരിക്കുന്നു. തലസ്ഥാനം കിഴക്കോട്ടു നീക്കി എങ്കി
ലും റോമ്മാ പിന്നെയും ഒരു തലസ്ഥാന നഗരിയായിത്തന്നെ
യാണിരുന്നതു്. പടിഞ്ഞാറെ ചക്രവൎത്തികൾ പിന്നെയും അ
വിടെ താമസിച്ചിരുന്നു. കുസ്തന്തിനൊപ്പോലിസിനു പ്രാധാന്യ
ത വൎദ്ധിച്ചു എന്നു വരികിലും അതിന്റെ പ്രാധാന്യത റോ
മ്മാപട്ടണത്തിന്റെ പലതരം യോഗ്യതകളെ ജയിക്കത്തക്ക
നിലയിൽ എത്തിയില്ലാ. കുറഞ്ഞപക്ഷം അങ്ങിനെയാണ്
കുസ്തന്തിനോപ്പോലീസിലെയും കല്ക്കദോനിലെയും സുന്നഹ
ദോസാംഗങ്ങൾക്കു അഭിപ്രായമുണ്ടായതു എന്നു് തീൎച്ച
യാണ്. ആകയാൽ കുസ്തന്തിനോപ്പോലീസിനു പുതിയ റോ
മ്മാ എന്ന പേരിടുകയും പുരാതന റോമ്മായുടെ പിന്നാലെ
രണ്ടാമത്തെ സ്ഥാനം അതിനു കൊടുക്കയും ചെയ്തു. റോ
മ്മായിലെ പാപ്പാമാർ, കുസ്തന്തിനോപ്പോലിസിലെ പാത്രി
യൎക്കീസു തങ്ങളുടെ പ്രാധാന്യത അല്ലെങ്കിൽ മുപ്പവകാശം
എടുത്തുകളയുമൊ എന്നു വിചാരിച്ചു പല തൎക്കങ്ങൾ പുറ
പ്പെടുവിച്ചിട്ടുണ്ടെങ്കിലും പൊതു സഭ മുൻപറഞ്ഞ പ്രകാരമാ
ണ് സ്വീകരിച്ചിട്ടുള്ളതെന്നു സുന്നഹദോസുകളുടെ നിശ്ചയ
ങ്ങളിൽ നിന്നു കാണാം. ആ നിശ്ചയങ്ങളിൽനിന്നു റോ
മ്മാ മുതലായ ഓരോ പട്ടണങ്ങളിലെ എപ്പിസ്കോപ്പന്മാ
രുടെ മുപ്പവകാശത്തിന്റെ ഏറ്റക്കുറച്ചിൽ നിശ്ചയിക്കുന്ന
തൊഴു, ആ പട്ടണങ്ങളുടെ പ്രാധാന്യത അനുസ്സരിച്ചാണെ
ന്നും തെളിയുന്നു. ചുരുക്കിപ്പറഞ്ഞാൽ റോമ്മാ പട്ടണത്തിന്റെ
പ്രധാന്യതകൊണ്ടാണു റോമ്മായിലെ സഭയ്ക്കും തന്നിമിത്തം

അതിൻെറ പാത്രിയക്കീസിനും ഈ പ്രവകാശം കിട്ടിയതു എന്ന 'കാതൊലികസഭ' പ്രസ്താവിച്ചിട്ടുള്ളതിൽ ഒരു യുക്തിഭംഗവും കാണുന്നില്ല.

"റോമായിൽ വസിക്കുന്ന മെത്രാൻ എല്ലാ പാത്രിയക്കീസന്മാരുടെ ശിരസ്സും പ്രഥമവും ആകുന്നു" ഇത്യാദി നിഖ്യായിലെ സുന്നഹദോസു നിശ്ചയിച്ചു എന്നു ലേഖകൻ പറയുന്നു. ഏതാണ്ടിൽ കൂടിയ നിഖ്യായിലെ സുന്നഹദോസാണെന്നും അതിൻെറ ഏത്രാം നിശ്ചയത്തിലാണു് അങ്ങിനെ പ്രസ്താവിച്ചിരിക്കുന്നതെന്നും ലേഖകൻ അറിയിച്ചുതരേണമെന്നു പ്രത്യേകം അപേക്ഷ ചെയ്തുകൊള്ളുന്നു.

വീണ്ടും നിഖ്യാ, കുസ്തന്തീനൊപ്പോലീസ്, കൽക്കദോൻ എന്നീ സുന്നഹദോസു നിശ്ചയങ്ങളിൽ പ്രധാന പട്ടണത്തിലെ എപ്പിസ്കോപ്പന്മാൎക്കുണ്ടായ മേല്പവകാശം എന്തൊന്നിൽ നിന്നുത്ഭവിച്ചു എന്നാണു് ആ സുന്നഹദോസുകൾ വിചാരിച്ചിരുന്നതെന്നു പരിശോധിച്ചു നോക്കാം.

നിഖ്യായിലെ ൬-ാം കാനോൻ;—"ഈജിപ്തിലും, ലിബ്യായിലും പെൻറപ്പൊലീസിലും അലക്സന്ത്രിയായിലെ എപ്പിസ്കോപ്പായ്ക്കു അധികാരമുണ്ടെന്നുള്ള പുരാതന നടപ്പുകൾ പ്രബലപ്പെട്ടിരിക്കട്ടെ. എന്തെന്നാൽ ഇതു റോമ്മായിലെ എപ്പിസ്കോപ്പായ്ക്കും പതിവാകുന്നു. അങ്ങിനെ തന്നെ അന്ത്യോക്യയിലും മററു സംസ്ഥാനങ്ങളിലും അവയുടെ അവകാശങ്ങൾ ആ സഭകൾക്കു പാലിക്കപ്പെടട്ടെ" ഇവിടെ പാത്രിയൎക്കാസ്ഥാപനങ്ങളെയും മെത്രാപ്പൊലീത്താസ്ഥാപനങ്ങളെയും മററും ഉദ്ദേശിക്കുന്നുണ്ടു്. അവകൾക്കുള്ള അവകാശങ്ങൾ റോമ്മാ സാമ്രാജ്യത്തിൽ ആ പട്ടണങ്ങൾക്കു നൽകപ്പെട്ടിരുന്ന അവകാശങ്ങളുടെ ഏററക്കുറച്ചിൽ അനുസരിച്ചു ഉത്ഭവിച്ചതെന്നല്ലാതെ വേറെ വിധത്തിൽ വിചാരിപ്പാൻ ഒരു ന്യായവും കാണുന്നില്ല.

൨-ാമതായി കാണുന്ന വേറൊരു സംഗതി:—റോമായിലെ പാപ്പായ്ക്കു മററുള്ള പാത്രിയക്കീസന്മാരുടെയൊ മെത്രാപ്പോലീത്തന്മാരുടെയൊ മേൽ ഒരധികാരവുമുണ്ടായിരുന്നതായി

ളഹിക്കുന്നതിന്ന ഒരു ന്യായവും ഈ കാനോനിൽ കാണുന്നില്ല.

കുസ്തന്തീനൊപ്പോലീസിലെ ൩-ാം കാനോനാ:—കുസ്തന്തിനൊപ്പോലീസിലെ എപ്പിസ്കോപ്പായ്ക്കു റോമ്മായിലെ എപ്പിസ്കോപ്പായുടെ പിന്നാലെ ബഹുമാനാവകാശം ഉണ്ടായിരിക്കട്ടെ. എന്തെന്നാൽ അതു് (കുസ്തന്തിനൊപ്പോലീസ്) പുതിയ റോമായാകുന്നു."

ഇതിൽ നിന്നു കാണുന്നതു്:—൧. കുസ്തന്തിനൊപ്പോലീസിലെ എപ്പിസ്കോപ്പായ്ക്കു റോമാ കഴിഞ്ഞാൽ പിന്നീടുള്ള മൂപ്പവകാശം അല്ലെങ്കിൽ ബഹുമാനാവകാശം കിട്ടിയതു് ആ പട്ടണം പുതിയ റോമാ ആയി തീൎന്നതു കൊണ്ടാണെന്നു വരുന്നു. അതിനാൽ റോമായിലേയും അലക്സാന്ത്രിയായിലെയും അന്ത്യോക്യായിലേയും എപ്പിസ്കോപ്പന്മാൎക്കുള്ള മൂപ്പവകാശവും അവരുടെ പട്ടണ അവകാശത്തിന്റെ തോതു് അനുസരിച്ചുണ്ടായതാണെന്നു ആ സുന്നഹദോസാംഗങ്ങൾ ഗണിച്ചിരുന്നു എന്നു വന്നു കൂടുന്നു. വേറൊരു അവകാശമുറയ്ക്കു പ്രാപിച്ചതായിരുന്നു എങ്കിൽ അലക്സാന്ത്രിയായുടേയും അന്ത്യോക്യായുടെയും മുൻപു കുസ്തന്തിനൊപ്പോലീസിനെ വയ്ക്കയില്ലായിരുന്നു,

൨. റോമായിലെ ബിഷോപ്പിനും കുസ്തന്തിനൊപ്പോലീസിലെ ബിഷോപ്പിനും മററും, ശേഷമുള്ള എപ്പിസ്കോപ്പന്മാരെക്കാൾ ബഹുമാനാവകാശം ഉണ്ടെന്നുള്ളതല്ലാതെ മററു പാത്രിയക്കീസന്മാരുടെ മേലൊ, പൊതുസഭയുടെ മേലൊ അൎക്കും പ്രഭുത്വമൊ, സൎവ്വാധിപത്യമൊ ഉണ്ടായിരുന്നതായെന്നു വ്യാഖ്യാനിപ്പാൻ ഈ നിശ്ചയം അനുവദിക്കുന്നില്ലാ,

കല്ക്കദോനിലെ ൨൮-ാം കാനോൻ:—കുസ്തന്തിനൊപ്പോലിസിലെ സുന്നഹദോസ് പുതിയ റോമാ ആയി തീൎന്ന ആ പട്ടണത്തിനു നിശ്ചയിച്ചിട്ടുള്ള അവകാശങ്ങളെ പിൻതാങ്ങി ഉറപ്പിച്ചശേഷം ഇപ്രകാരം കാണുന്നു. "എന്തെന്നാൽ പഴയ റോമായിലെ സിംഹാസനത്തിനു, അതു് സാമ്രാജ്യ പട്ടണമായിരുന്നതുകൊണ്ടു്, പിതാക്കന്മാർ ന്യായമായി (അല്ലെങ്കിൽ സ്വാഭാവികമായി) അവകാശങ്ങളെ കൊടുത്തു. ആ കാരണത്താൽ

തന്നെ, ദൈവത്താൽ എത്രയും സ്നേഹിക്കപ്പെട്ട ൧൫൰ എപ്പിസ്കോപ്പന്മാർ പുതിയ റോമായിലെ എത്രയും വിശ്രുത സിംഹാസനത്തിനും ആ അവകാശങ്ങളെ തന്നെ കൊടുത്തിരിക്കുന്നു..............ഈ നിശ്ചയത്തിൽ നിന്നു റോമായിലെ ബിഷോപ്പിന്നു കിട്ടിയ മൂപ്പവകാശവും (അതായതു ബഹുമാനപരമായ മൂപ്പവകാശം മാത്രമാണ്; പ്രഭുത്വത്തിന്റെയൊ, സർവ്വാധിപത്യത്തിന്റെയൊ അല്ല) ആ പട്ടണം ഒന്നാമത്തെതായിരുന്നതുകൊണ്ട് ലഭിച്ചതാണെന്നുകാണുന്നു. റോമ്മാപ്പാപ്പാ ഈ നിശ്ചയത്തെക്കുറിച്ച് വഴക്കുപറഞ്ഞു എന്നുവരികിലും ആ കാലത്തെ സഭയുടെ പ്രത്യേകം പൌരസ്ത്യസഭയുടെ ബോധം അങ്ങിനെ ആയിരുന്നുയെന്നു തീർച്ചയാണ്. ഇങ്ങനെ അനേക വിധത്തിൽ 'കാതൊലിക് സഭ'യുടെ പ്രസ്താവന തെറ്റീട്ടില്ലന്നു തെളിയിക്കാവുന്നതാണ്. റോമ്മാപ്പാപ്പായുടെ സർവ്വാധിപത്യമൊ, തെറ്റില്ലായ്മയൊ ഉള്ളതായി ആദിമ സഭയുടെ ഒരു സുന്നഹദോസ് പോലും സൂചിപ്പിച്ചിട്ടില്ല. നേരെ മറിച്ചാണ് സുന്നഹദോസ് നിശ്ചയങ്ങളിൽ നിന്നു കാണുന്നത്. വീണ്ടും ലേഖനത്തിലുള്ള പല അബദ്ധങ്ങൾ ചൂണ്ടിക്കാണിക്കേണ്ടതുണ്ട്. അതു മുൻപറഞ്ഞ പ്രകാരമുള്ള പരിശോധനാ ലേഖനങ്ങൾ മൂലം ചെയ്തുകൊള്ളാം.

---

## കർമ്മേല കുസുമ ചോദ്യങ്ങൾ,

---

"സൈന്യബലത്തോടും പണശക്തിയോടും കൂടിയുള്ള മെനേസിസിന്റെ അപഹരണം മുതൽക്കല്ലാതെ മാർപ്പാപ്പായുടെ കീഴിൽ സുറിയാനിസഭാംഗങ്ങളിൽ ഒരുത്തൻപോലും ചേർന്നിട്ടില്ല." എന്നിങ്ങനെ ഒരു ഭാഗം ഒരു ലേഖകൻ കാതോലിക് സഭയിൽ എഴുതിയിരുന്ന ലേഖനത്തിൽ ഉണ്ടായിരുന്നു. ഈ വാചകം കർമ്മേല കുസുമാധിപന്മാരെയും അതിന്റെ സിൽബന്ധികളെയും കഠിനമായി മുറിപ്പെടുത്തീട്ടുണ്ടെന്നു കാണുന്നു. ഈ വിധം എഴുതിപ്പിടിപ്പിക്കുന്നതു സത്യസഭയാകുന്ന റോമ്മാസഭയിൽ ചേരുന്നതിനു ആഗ്രഹിക്കുന്ന

വരുടെ കണ്ണിൽ മണ്ണുവാരിയിടുന്നതിനു തുമ്പമണ്ണിലെ ചില പ്രമാണികൾ ചെയ്യുന്ന പ്രവൃത്തിയാണെന്നുള്ളവിധം കസൂമാധിപർ വിചാരിക്കുന്നതായി കഴിഞ്ഞ കമ്മേലകസൂമത്തിൽ നിന്നു കാണുന്നു. കസൂമം വിചാരിക്കുന്ന വിധം പ്രവൎത്തിപ്പാൻ തുമ്പമണ്ണിലെ പ്രമാണികൾക്കു ശക്തിയുണ്ടെന്നു തോന്നുന്നില്ല, അങ്ങിനെ അവർ അഭ്യസിക്കുന്നതിനും മാൎഗ്ഗമുണ്ടായിട്ടില്ല. ലത്തീൻകളരിയിൽ പരിചകളി അഭ്യസിച്ചു മാന്നാനത്തെ സന്ന്യാസി പ്രവരന്മാൎക്കും അവരോടു സംബന്ധിച്ചു വൎഗ്ഗമായിരിക്കും ഈ തരവിദ്യ നല്ല പരിചിതമായി തീൎന്നിട്ടുള്ളതു്.

മലങ്കര സുറിയാനിക്കാർ റോമ്മാസഭയിൽ ഉൾപ്പെട്ടവർ അല്ലായിരുന്നുവെന്നു തെളിയിക്കുന്നതിനായിരുന്നു പ്രധാനമായി 'കാതോലികസഭാ' ലേഖകൻ ശ്രമിച്ചിരുന്നതു്. എന്നാൽ മലങ്കര സുറിയാനിക്കാർ റോമ്മാസഭാംഗങ്ങളാകുന്നുവെന്നു തെളിയുന്നതിനു ഉപയോഗപ്പെടുമെന്നു കസൂമാധിപർ വിചാരിക്കുന്ന ചില ചോദ്യങ്ങളും കൊണ്ടാണു് ഈ പ്രാവശ്യം കമ്മേലകസൂമം പുറപ്പെട്ടിരിക്കുന്നതു്. ഈ ചോദ്യങ്ങൾക്കു കാതോലികസഭാലേഖകൻ മറുപടി പറയണമെന്നും ആവശ്യപ്പെട്ടിട്ടുമുണ്ടു്. മറുപടി പറയുമ്പോൾ മലങ്കര സുറിയാനിക്കാർ റോമ്മാസഭയിലുള്ളവരായിരുന്നുവെന്നു സ്പഷ്ടമാവുമെന്നാണു് 'കസൂമ'ഭാവന. ഏതായാലും മറുപടി പറയാമെന്നു വിചാരിക്കുന്നു.

൪-ാം ചോദ്യം:......പെർഷ്യായുടെയും വലിയ ഇൻഡ്യായുടെയും മെത്രാനെന്നു പേരെഴുതി ഒപ്പിട്ടിരിക്കുന്ന മാർയോഹന്നാൻ മാർപ്പാപ്പായുടെ കീഴ് ഇരുന്നിട്ടുള്ള ആളാണോ?

മറുപടി:—മാർയോഹന്നാൻ, മാർപ്പാപ്പായുടെ കീഴ് ഇരുന്നിട്ടുള്ള ആളല്ലാ. അദ്ദേഹം റോമ്മാസഭയിൽപെട്ട ആളുമല്ല. അദ്ദേഹം ആദിമ കാതോലിക്ക് സഭയിൽപെട്ട ആളായിരുന്നു. അദ്ദേഹം അന്ത്യോഖ്യാസിംഹാസനത്തിന്റെ കീഴുള്ള സെലുഖ്യാ മഹാ ഇടവകയുടെ ഒരു ഭാഗമായ പെർഷ്യയുടെ മെത്രാപ്പോലീത്താ ആയിരുന്നു. ഇൻഡ്യയും ഈ മെത്രാപ്പോലിത്തായുടെ ഭരണാതിർത്തിയിൽ പെട്ടതായിരിക്കണം.

൮-ാംചോദ്യം:—൧൧൨൨-ൽ മലങ്കര സഭാഭരണം കയ്യേററ ശേഷം റോമ്മായിൽചെന്നു പാപ്പായിൽനിന്നു പാല്ലിയം വാങ്ങിയ മാർയോഹന്നാൻ മേനേസീസിന്റെ സൈന്യബലംകൊണ്ടു പോയതാണൊ?

മറുപടി:—ഇതു വാസ്തവമാണൊ എന്നു പരിശോധിപ്പാൻ ആവശ്യമുള്ള രേഖകളെല്ലാം ഇവിടെ കിട്ടിയിട്ടില്ല. അങ്ങിനെയുണ്ടായിട്ടുണ്ടെങ്കിൽ അദ്ദേഹം പേർഷ്യയിൽ നിന്നൊ മറെറാ മലങ്കരക്കു വരുന്ന വഴി ലത്തീൻ മിഷ്യനറിമാർ മൂലം കുരിശുയുദ്ധവീരന്മാരൊ മറെറാ പിടിച്ചുകൊണ്ടുപോയി ബലംകൊണ്ടു പാല്ലിയം വാങ്ങിപ്പിച്ചതായിരിക്കാം. ലത്തീൻ മിഷ്യനറിമാരുടെ ആ കാലത്തെ സുവിശേഷവേല അങ്ങിനെയായിരുന്നു എന്നു സ്പഷ്ടമാണ്. മേനേസീസല്ലാ അങ്ങിനെ ചെയ്തതെന്നുള്ളതു വാസ്തവമാണ്. മേനേസീസിന്റെ മനസ്ഥിതിയുള്ള വേറെ മേനേസീസന്മാരായിരിക്കും അങ്ങിനെ ചെയ്തതു്. ശീമയിൽ നിന്നു വന്ന ഒരു മെത്രാൻ ഏതെങ്കിലും പ്രേരണയാൽ അങ്ങിനെ ചെയ്തതുകൊണ്ടു മലങ്കര സുറിയാനിക്കാർ റോമ്മാസഭക്കാരാകുന്നതു എങ്ങിനെ? ആ കാലത്തു മലങ്കരയുള്ള സുറിയാനിക്കാരും സുറിയായിലും ബാബേലിലുമുള്ള സഭകളും റോമ്മാസഭയല്ലായിരുന്നുവെന്നു സ്പഷ്ടമാണ്.

൯. ൧൨൮൧-മുതൽ ൧൩൧൭-വരെ വാണ യബ്അലാഹാ പാത്രിയർക്കീസ് സ്വന്തം വിശ്വാസത്തെ...........റോമ്മാപ്പാപ്പാമാരുടെ സന്നിധിയിൽ രേഖാമൂലം സമർപ്പിച്ചതു മെനേസീസിന്റെ അപഹരണശേഷമാണെന്നു പറയാമൊ?

ഉത്തരം. ഇദ്ദേഹം നെസ്തോറിയ കാതോലിക്കയായിരുന്നു. കുരിശുയുദ്ധത്തോടുകൂടി പൌരസ്ത്യസഭകളെ ആക്രമിപ്പാൻ പുറപ്പെട്ടിട്ടുള്ള ഡോമിനിക്കൽ ശിഷ്യന്മാരുടെ തന്ത്രവും ശ്രമവും മൂലം ഈ കാതോലിക്കാ ഒരു വിശ്വാസപ്രസ്താവന റോമായിലേക്കു എഴുതി അയച്ചിട്ടുണ്ട്. അതിനു കാരണമാക്കിയ സംഗതികൾ മുഴുവനും ഗ്രഹിക്കുന്നതിനു നെസ്തോറിയ സഭാ ചരിത്ര രേഖകൾ പരിശോധിക്കേണ്ടതാണ്. ഇദ്ദേഹം ഒരു വിശ്വാസപ്രസ്താവന അയച്ചു എന്നു വരികിലും അതു റോമ്മാസഭയുടെ ശരിയായ വിശ്വാസമായി സ്വീകരിച്ചതായി കാണുന്നില്ലാ. എന്നു മാത്രവുമല്ലാ, അദ്ദേഹമൊ അദ്ദേഹ

ത്തിന്റെ പിൻഗാമികളൊ റോമ്മാസഭയിൽ ചേൎന്നിട്ടുമില്ലാ. ൧൫൫൩-ൽ സൂലാക്കായുടെ കാലംവരെ ഒരു കാതോലിക്കായൊ, അദ്ദേഹത്തിന്റെ സഭയൊ റോമ്മാസഭയിലെക്കു ചേൎന്നിട്ടില്ല. എന്താ മതിയൊ? മലങ്കര സുറിയാനിക്കാർ റോമ്മാസഭക്കാരായിരുന്നുവെന്നുള്ളതിനു ഇതു നല്ല തെളിവല്ലെ!

൪-ാം ചോദ്യം:—൧൩൪൭-ൽ മാൎപ്പാപ്പായുടെ പ്രതിനിധിയായ യോഹന്നാൻ മരിഞ്ഞോലിക്കു.........ആയിരം പൊൻനാണയവും കൊടുത്ത നമ്മുടെ പൂൎവ്വികന്മാർ പാപ്പാ എന്നുള്ള പേരു കേട്ടിട്ടുണ്ടായിരുന്നില്ലെ?

മറുപടി:—കൊല്ലത്തു താമസിച്ചിരുന്ന നമ്മുടെ പൂൎവ്വികന്മാർ ഈ പ്രതിനിധി മുഖാന്തിരവും മററും പാപ്പാ എന്നുള്ള പേരു കേട്ടുകാണണം. ഇദ്ദേഹം കൊല്ലത്തു താമസിച്ച ഇടക്കു ഏതെങ്കിലും സംഗതിവശാൽ പൊൻനാണയവും കൊടുത്തു എന്നിരിക്കട്ടെ. അതുകൊണ്ടു അവരൊ അവരുടെ കൂട്ടരായ ശേഷം സുറിയാനിക്കാരൊ റോമൻ കാതോലിക്കരായിരുന്നു എന്നു വരുന്നുണ്ടൊ? ആ കാലത്തും അതിനു മുമ്പും പിമ്പും സുറിയാനിക്കാർ റോമൻ കാതോലിക്കരായിരുന്നുവെന്നു കാണിപ്പാൻ തെളിവു എന്താണു? രക്ഷാസൈന്യത്തിലൊ വേറെ മിഷ്യനിലൊ പെട്ട മിഷ്യനറിമാൎക്കു സുറിയാനിക്കാരിൽ പലരും ധനസഹായം ചെയ്തുകാണും. അവരുടെ പത്രങ്ങളിലും മററും അങ്ങിനെ പ്രസിദ്ധപ്പെടുത്തിട്ടും ഉണ്ടായിരിക്കും. രണ്ടു മൂന്നു നൂററാണ്ടു കഴിഞ്ഞ ശേഷം പണം കൊടുത്തു എന്ന രേഖ ചൂണ്ടിക്കാണിച്ചുകൊണ്ടു, സുറിയാനിക്കാർ രക്ഷാസൈന്യത്തിൽപെട്ടവരായിരുന്നുവെന്നു അവരിൽ ഒരുത്തൻ വാദിക്കുന്നു എന്നിരിക്കട്ടെ. ഒരു ചരിത്രകാരൻ ഈ വാദന്യായം സ്വീകരിക്കുമൊ? ഇതുപോലെയൊരു ന്യായമല്ലെ! കുസുമന്യായം!

൫-ാം ചോദ്യം:—എവുജിനിപ്പാപ്പായിൽനിന്നു സമാധിയും ശ്ലീഹായ്ക്കടുത്ത ആശീൎവ്വാദവും .........എന്നിങ്ങനെ തുടങ്ങിയ എഴുത്തു സിദ്ധിച്ച വിലാൎവട്ടം തോമ്മാരാജാവു സുറിയാനിസഭാംഗങ്ങളിൽ ഒരുത്തനായിരുന്നൊ?

മറുപടി:—അദ്ദേഹം സുറിയാനി സഭാംഗങ്ങളിൽ ഒരുത്തനായിരുന്നു. എന്നാൽ അദ്ദേഹം റോമൻ കാതോലിക്കനല്ലായിരുന്നു. മാർപ്പാപ്പാ ഇങ്ങിനെ ഒരെഴുത്തു അയച്ചിരുന്നതുകൊണ്ടുമാത്രം മഹാരാജാവു് റോമൻ കാതോലിക്കനായിരുന്നു എന്നു തെളിയുന്നതുമല്ല. ലത്തീൻ മിഷ്യനറിമാരുടെ തന്ത്രവും പ്രേരണയും അനുസരിച്ചു ഈ വിധ എഴുത്തുകൾ പല ക്രിസ്തീയ രാജാക്കന്മാൎക്കും അദ്ദേഹം അയച്ചുകാണുമല്ലോ. പുറജാതി രാജാക്കന്മാരെയും ഈ വിധം കൈവശപ്പെടുത്താൻ മാർപ്പാപ്പാമാർ ശ്രമിച്ചുകാണും. അതുകൊണ്ടു തോമ്മാരാജാവോ മലങ്കര സഭയോ റോമ്മാസഭയിൽ പെട്ടതാണെന്നുവരുന്നതു എങ്ങിനെ? അദ്ദേഹം റോമ്മാ സഭക്കാരനായിരുന്നുവെന്നു തെളിയിപ്പാൻ അദ്ദേഹത്തിന്റെയോ മലങ്കര സഭയുടെയോ വല്ല സമ്മതങ്ങളും സാക്ഷികളും കുസ്യാധിപക്ഷ ഉദ്ധരിക്കാമോ?

൬൭-ാം ചോദ്യം:—൧൫൪൯-ൽ കോഴിക്കോട്ടുവന്ന ലൂയിസ കടമുസ്റ്റാ ..........ഭാരതീയ ക്രിസ്ത്യാനികളെക്കുറിച്ചു പറയുന്നക്കൂട്ടത്തിൽ തിരുസഭയുടെ തലവൻ റോമ്മായിൽ വസിക്കുന്ന മാർപ്പാപ്പാ ആണെന്നു അവർ വിശ്വസിക്കുന്നു" എന്നു എഴുതിയിരിക്കുന്ന ആ ക്രിസ്ത്യാനികൾ നമ്മുടെ പൂർവികന്മാർ ആയിരുന്നോ?

മറുപടി:—നിശ്ചയം പറയാൻ നിവൃത്തിയില്ലാ. ലത്തീൻ മിഷ്യനറിമാർ മാൎഗ്ഗത്തിൽ ചേൎത്തവരായിരിക്കാം. സുറിയാനിക്കാരെക്കുറിച്ചാണെന്നുതന്നെയിരിക്കട്ടെ. കടമുസ്റ്റാ അങ്ങിനെ പറഞ്ഞിരിക്കുന്നതുകൊണ്ടു സുറിയാനിക്കാർ റോമ്മൻ കാതോലിക്കരാണെന്നു വരണമെന്നുണ്ടോ? അദ്ദേഹത്തിനു ഈ അറിവു എങ്ങിനെ കിട്ടി? ഈ പ്രസ്താവം വാസ്തവമാണെന്നു തെളിയിപ്പാൻ വേറെ രേഖകളുണ്ടോ? ആകാലത്തു മലങ്കര സുറിയാനിക്കാർ റോമ്മാസഭയിൽ പെട്ടവരായിരുന്നുവെന്നു കാണിക്കുന്നതിനു വേറെതെളിവുകളുണ്ടോ? അങ്ങിനെയല്ലായിരുന്നുവെന്നു ലത്തീൻ മിഷ്യനറിമാർ തന്നെ സമ്മതിക്കുന്നു. അതിനു രേഖകളുമുണ്ടു്.

൬൮-ാം ചോദ്യം:—൧൫൦൩-ൽ ഭാരതത്തിൽ വന്ന യാക്കോബു മെത്രാനും കൂട്ടരും അയച്ച എഴുത്തിൽ "പോർട്ടുഗീസുകാർ

നമ്മുടെ സഹോദരക്രിസ്ത്യാനികളാകുന്നുയെന്നും......മററുംപ്രസ്താവിച്ചിരിക്കുന്നതിൽനിന്നു അക്കാലത്തെ നമ്മുടെ പൂർവ്വികന്മാരുടെ വിശ്വാസമെന്തായിരുന്നുയെന്നു വല്ലതും അനുമാനിക്കാമോ?

മറുപടി:—അവരുടെ പ്രസ്താവനയിൽനിന്നു നമ്മുടെ പൂർവ്വികന്മാർ റോമൻകാതോലിക്ക് സഭയിൽ ഉൾപ്പെട്ടവരല്ലായിരുന്നുയെന്ന് അനുമാനിക്കാം. യാക്കോബമെത്രാനും വേറേ മൂന്നു പേരുംകൂടി കാതോലിക്കായ്ക്കു അയച്ച എഴുത്തിൽ "പോർട്ടുഗിസുകാർ നമ്മുടെ സഹോദര ക്രിസ്ത്യാനികളാകുന്നു" എന്നുള്ള ഭാഗം കാണുന്നില്ല. ഇവർവരുന്നവഴി കാനനോറിൽ വച്ചാണ് പോർട്ടുഗീസുകാരെ കണ്ടതു്. രണ്ടരമാസത്തോളം ഇവർ പോർട്ടുഗീസുകാരുടെകൂടെ താമസിച്ചു എന്നും അവരുടെ ബലിപീഠത്തിൽ കുർബ്ബാന ചൊല്ലി എന്നും പറയുന്നുണ്ടു്. ഇതുകൊണ്ടൊക്കെ ഇവർ റോമൻ കാതോലിക്കരാണെന്നുവരുന്നതു എങ്ങിനെയെന്നു മനസ്സിലാകുന്നില്ല "അവരുടെ നടപ്പും ആചാരവും അങ്ങിനെയാണ്...അവിടെനിന്നു പുറപ്പെട്ടു എട്ടു ദിവസത്തെ വഴിദൂരെതാമസിക്കുന്ന നമ്മുടെ ക്രിസ്ത്യാനികളുടെ അടുക്കൽ ഞങ്ങൾ വന്നു." ഇങ്ങനെയുള്ള വാചകങ്ങളിൽ നിന്നു യാക്കോബ് മെത്രാനും കൂട്ടരും റോമ്മൻകാതോലിക്കരല്ലായിരുന്നുയെന്നു അനുമാനിക്കാം. അതുകൂടാതെ ഈ യാക്കോബ് മെത്രാനുംകൂടെയുള്ള മൂന്നു മെത്രാന്മാർക്കും പട്ടംകൊടുത്തതു ബാബിലോനിലെ കാതോലിക്കാ ആണെന്നുകാണുന്നു. അവിടെ ഈ കാലത്തു റോമ്മാസഭവക കാതോലിക്കാ ഇല്ലെന്നുതീർച്ചയാണ്. ഈ തരം നിസ്സാരങ്ങളായ വ്യാഖ്യാനങ്ങളിൽ ആശ്രയിച്ചു മലങ്കര സുറിയാനിക്കാർ റോമ്മൻ കാതോലിക്കരാണെന്നു തെളിയിപ്പാൻ ശ്രമിക്കുന്നതിൽ അത്ഭുതപ്പെടാതെ നിവൃത്തിയില്ല.

൮-ാം ചോദ്യം:—൧൫൪൯-ൽ സെൻറ് ഫ്രാൻസിസ് ഇഗ്നേഷ്യസ ലയോളായ്ക്കു അയച്ച എഴുത്തിൽ "......വിൻസൻറ് കൊടുങ്ങല്ലൂർ എടപ്പെടുത്തിയിരിക്കുന്ന വേദാന്ത വിദ്യാലയത്തിൽ കുലീനവംശജരായ നൂറിൽപരം തോമ്മാ നസ്രാണികൾ അഭ്യസിച്ചു വരുന്നുയെന്നും അവരെ പഠിപ്പിക്കുന്നതിലേക്കും ജനങ്ങളോടു ഞായറാഴ്ച പ്രസംഗിക്കുന്നതിലേക്കുമായി ഈശോസഭ വൈദികന്മാരിൽ ഒരാളെ അയച്ചുകൊടുക്കണമെന്നും... പൂർണ്ണ ദണ്ഡവിമോചനങ്ങൾ മാർപ്പാപ്പായോടു യാചിച്ചു അ

യച്ചുകൊടുക്കണമെന്നും" മററും എഴുതിയിരിക്കുന്നതു നമ്മുടെ പൂർവന്മാരെക്കുറിച്ചുതന്നെയല്ലയോ ?

മറുപടി:—സൂറിയാനിക്കാരുടെ പൂർവികന്മാരിൽ ഒരു ഭാഗത്തെക്കുറിച്ചു പറഞ്ഞിരിക്കുന്നതായിട്ടാണു് എഴുത്തിൽ നിന്നു കാണുന്നതു്. അതുകൊണ്ടു അവർ റോമ്മാസഭയിൽ ഉൾപ്പെട്ടവരായിരുന്നു എന്നു വരുന്നില്ലാ. പൊർട്ടുഗീസുകാർ ഇവിടെ വന്നപ്പോൾ അവരുടെ മനസ്സും തന്ത്രവും മുഴുവൻ ഗ്രഹിപ്പാൻ ശക്തിയില്ലാതിരുന്ന സൂറിയാനിക്കാർ അവരെ രക്ഷകത്താക്കളായിഗണിച്ചു അവരുടെ സിമ്മനാരിയിൽ കുട്ടികളെ അയച്ചതു വാസ്തവമാണു്. അവരെ റോമ്മാപ്പട്ടക്കാരുടെ സ്ഥിതിയിൽ അവർ പഠിപ്പിക്കയും ചെയ്തു. അവരെ കുറിച്ചാണു് പ്രാൻസിസ്സ്സാവിയർ പറയുന്നതു്. ഒരു ഈശോസഭ പട്ടക്കാരനെ അയച്ചുകൊടുക്കുന്നതിനു അദ്ദേഹത്തോടാവശ്യപ്പെട്ടതു വിൻസെൻറാണു്. ഇതു റോമ്മാസഭയിലേക്കു സൂറിയാനിക്കാരെ കൂട്ടമായി ചേക്കുന്നതിനു പറങ്കികൾ ചെയ്ത ശ്രമത്തിൻെറ ഒരു മാറ്റമാണു്. ഈ തന്ത്രപ്രയോഗം വളരെ ശക്തിപ്പെട്ടതു് മെനേസിസ് സർവശക്തിയോടും കൂടെ വന്നു ചാടുന്നതു്. ആകയാൽ പ്രാൻസിസ്സ്സാവിയർ എഴുത്തു അയക്കുന്ന കാലത്തു സൂറിയാനിക്കാർ റോമൻകതോലിക്കരല്ലായിരുന്നുവെയെന്നാണു അനുമാനിക്കാവുന്നതു്. അദ്ദേഹം ഒരെഴുത്തു അയച്ചതുകൊണ്ടു സൂറിയാനിക്കാർ റോമ്മാസഭയിലുൾപ്പെട്ടവരാകുന്നതു എങ്ങിനെ?

൪൭-ാം ചോദ്യം:—പ്രസ്തുത സിദ്ധൻ പോർട്ടുഗൽ രാജാവിനു് അയച്ച ഒരെഴുത്തിൽ "യൂഹന്നാ യാക്കോബു് എന്ന മെത്രാൻ ഇപ്പോൾ ൪൫ സംവത്സരങ്ങളായി ഇവിടെ ദൈവത്തെയും നിങ്ങളേയും സംസേവനം ചെയ്തു വരുന്നുവെന്നും...... ......വാർദ്ധക്യദശയിൽ പോലും വി. മാതാവായ റോമ്മാപ്പള്ളിയുടെ സമസ്ത ക്രമങ്ങളും, മര്യാദകളും,......അനുവത്തിച്ചുവരുന്നുവെന്നും", എഴുതിട്ടുള്ള മാർയാക്കോബു് നമ്മുടെ പൂർവന്മാരുടെ മെത്രാനായിരുന്നുവോ?

മറുപടി:—സൂറിയാനിക്കാർക്കു ഒരു മെത്രാനായി നെസ്തോറിയ കാതോലിക്കാ അയച്ച ആളായിരുന്നു. (൭-ാം ചോദ്യത്തിലെ

യാക്കോബ് മെത്രാൻ) ഇദ്ദേഹം ബാബേലിൽനിന്നു വന്ന നാലു മെത്രാന്മാരിൽ ഒരുത്തനാണു്. ൧൫൪൯-ൽ അവരിൽ ഇദ്ദേഹം മാത്രമെ ജീവിച്ചിരിപ്പുള്ളു. "വാർദ്ധക്യദശയിൽപോലും" എന്നു് എഴുത്തിൽ ഇല്ല. തൎജ്ജമക്കാരന്റെ കൃത്രിമം മാത്രമാണു്. ഇദ്ദേഹത്തിന്റെ അവസാനകാലത്തു് കൊച്ചിയിലുള്ള ഫ്രാൻസിസ്കൻ കോൺവെന്റിനെ ആശ്രയിക്കേണ്ടതായിവന്നു. ഇദ്ദേഹം അവിടെ താമസിക്കുന്ന കാലത്തു് റോമ്മാസഭയുടെ മൎയ്യാദകളും കൎമ്മങ്ങളും അനുവൎത്തിക്കാതെ നിവൃത്തിയില്ലെന്നു സ്പഷ്ടമാണല്ലൊ. അങ്ങിനെ ഫ്രാൻസിസ സാവിയർ യാക്കോബ് മെത്രാനെ കാണുന്ന കാലത്തു് അദ്ദേഹം റോമ്മാസഭയുടെ കൎമ്മങ്ങൾ അനുവൎത്തിക്കുന്നതിനായി കാണപ്പെട്ടതായിരിക്കും. അദ്ദേഹം മലങ്കര വന്ന കാലത്തു അങ്ങിനെയല്ലായിരുന്നുയെന്നു അദ്ദേഹവും ശേഷം കൂടെയുള്ള മെത്രാന്മാരും കൂടി നെസ്തോറിയ കാതോലിക്കായ്ക്കു അയച്ച എഴുത്തിൽനിന്നും മററും തെളിയുന്നു. ഈ മെത്രാൻ ബലബന്ധം കൊണ്ടോ വേറെ നിവൃത്തിയില്ലാഞ്ഞിട്ടോ റോമ്മാസഭയുടെ കൎമ്മങ്ങളും മററും അനുവൎത്തിച്ചതുകൊണ്ടു സുറിയാനിക്കാരുടെ പൂൎവ്വികന്മാർ റോമാക്കാരായിരുന്നുയെന്നു വരുന്നതു എങ്ങിനെ? അങ്ങിനെ അല്ലായിരുന്നുയെന്നല്ലെ അനുമാനിക്കേണ്ടതു്.

ഈ വിഷയം സംബന്ധിച്ചു വിസ്തരിച്ചു പറവാനുണ്ടെങ്കിലും ലേഖനദൈൎഘ്യത്തെ ഭയന്നു തല്ക്കാലം വിരമിക്കുന്നു.

---

## കാതോലിക്കദൂതന്റെ തെററിദ്ധാരണ.

:0:

"ഒരു യാക്കോബായ സഹജീവിയുടെ തെററിദ്ധാരണ" എന്ന തലവാചകത്തിൽ കഴിഞ്ഞ കാതോലിക്ക് ദൂതനിൽ ഒരു ലേഖനം കണ്ടു. അതിനു ഒരു മറുപടി ചുരുക്കി പറയേണ്ടതു ആവശ്യമെന്നു വിചാരിക്കുന്നു.

വി: പത്രോസിനു അപ്പോസ്തലന്മാരുടെ ഇടയിൽ പ്രധാനാധികാരം സിദ്ധിച്ച വിധം നടപ്പുകളുടെ പുസ്തകത്തിൽ

കാണുന്നു എന്നാണ് ആദ്യമായി പത്രികാധിപർ പറയുന്നതു. അതു പത്രാധിപരുടെ ഒരു അബദ്ധ വ്യാഖ്യാനമാണെന്നും റോമാസഭ ഇപ്പോൾ സ്വീകരിച്ചിരിക്കുന്ന നിലയിൽ ഒരധികാരം വി: പത്രോസിനുണ്ടായിരുന്നതായി ഒരു തെളിവും നടപ്പുകളുടെ പുസ്തകത്തിൽ കാണുന്നില്ലെന്നുമാകുന്നു 'കാത്തോലിക് സഭ'യ്ക്കു മറുപടി പറവാനുള്ളതു.

നടപ്പുകളുടെ പുസ്തകത്തിൽ ആദ്യഭാഗങ്ങളിൽ വി: പത്രോസ്, അപ്പോസ്ഥലന്മാരുടെ കൂട്ടത്തിൽ മുമ്പിട്ടു പ്രവൎത്തിച്ചിരുന്നു എന്നു കാണുന്നു. അതുകൊണ്ടു റോമാ വ്യാഖ്യാതാക്കൾ വിചാരിക്കുന്നതുപോലെ മററു അപ്പോസ്ഥലന്മാരുടെ മേൽ കൎത്തവ്യമുള്ള വിധം വ്യാഖ്യാനിപ്പാൻ ഒരു ന്യായവും അവിടെനിന്നു കിട്ടുന്നില്ല. ഒരു നിയോഗവും കൊണ്ടോ അല്ലെങ്കിൽ മതപ്രചാരണത്തിനു വേണ്ടിയോ ഒരു സംഘം ആളുകൾ പുറപ്പെടുമ്പോൾ അവരിലൊരാൾ മുമ്പിട്ടു പ്രവൎത്തിക്കേണ്ടതു, സംഗതികളുടെ നടത്തിപ്പിനു ആവശ്യമത്രെ. ആ നിലയിൽ മാത്രമാണ് വി: പത്രോസിനുണ്ടായിരുന്ന പ്രാധാന്യത. പത്രാധിപരുടെ ഈ വിധ വ്യാഖ്യാനം, റോമാസഭയുടെ ലത്തീൻ നവീന ഉപദേശപ്രത, ആ ബോധമശേഷമില്ലാതിരുന്ന കാലങ്ങളിലെ ഗ്രന്ഥങ്ങളിൽ കാണുന്ന ചില വാചകങ്ങളിൽ കുത്തിചെലുത്തുന്നതിനു ഒരു ദൃഷ്ടാന്തമാണ്.

വി: പത്രോസ്, അപ്പോസ്തോല സംഘത്തിനു അല്ലെങ്കിൽ സഭയ്ക്കു അധീനനായിരുന്നു വി. പത്രോസും വി. യോഹന്നാനും ശമ്മറിയായിലെ സഭയെ സ്ഥിരീകരിപ്പാനായി സഭയാൽ ആണ് അയക്കപ്പെട്ടതു (നടപ്പു വ: ൮ ൧൪). കൊൎന്നലിയോസിനെയും മററും ക്രിസ്തു മതത്തിൽ ചേൎത്തതു പ്രത്യേക വെളിപ്പാടു മൂലമാണെങ്കിലും, ആ പ്രവൃത്തി നീതികരിക്കുന്നതിനു യെരുശ്ലേമിലെ സഭയോടു സമാധാനം പറയേണ്ടതായിവന്നു. യെരുശ്ലേമിലെ അപ്പോസ്ഥല സുന്നഹദോസ് വി. പത്രോസിൻെറ പരമാധികാരം തെളിയിക്കുന്നതായി കാത്തോലിക് ദൂതൻ വിചാരിക്കുന്നു. എന്നാൽ നേരെ മറിച്ചാണ് കാണുന്നതു്. അദ്ദേഹം സുന്നഹദോസിലെ അംഗം മാത്രമാണെന്നും, അതിനു കീഴ്പെടേണ്ട ആളാണെന്നും നടപ്പു ൧൫-ാം അദ്ധ്യായത്തിൽ നിന്നും തെളിയുന്നു. വി: പത്രോസ് അഭിപ്രായം പറഞ്ഞതു ഒരു അംഗം എന്ന നിലയിൽ ആയി

രുന്നു. വി. യാക്കോബാണ് അഭിപ്രായങ്ങളെ എല്ലാം ഒരു വിധിയായി പ്രസ്താപിച്ചതു്.

യവന വിധവമാർ അവർക്കുള്ള ഭക്ഷണ ഓഹരിയിൽ കാണപ്പെട്ട അലസത നിമിത്തം പിറുപിറുത്തപ്പോൾ ആ സംഗതിക്കു ഒരു തീരുമാനം ഉണ്ടാക്കിയതും അതിനുവേണ്ടി ശെമ്മാശ്ശന്മാരെ നിശ്ചയിച്ചതും പന്ത്രണ്ടു് അപ്പോസ്ഥലന്മാരുടെ സംഘമായിരുന്നു എന്നത്രെ കാണുന്നതു (നടപ്പ് ൬. ൧—൬). വി: പത്രോസിന്റെ പ്രധാനാധികാരം ഒന്നും അവിടെ സൂചിപ്പിച്ചുകാണുന്നില്ല. ഈ സംഗതി സംസാരിച്ചതു വി: പത്രോസ് തന്നെ ആയിരിക്കാം. എങ്കിലും അതെല്ലാം അപ്പോസ്ഥലന്മാരുടെ ആലോചനയോടു കൂടിയ പ്രവൃത്തി ആയിരുന്നു. ഈ വിധത്തിൽ ആണു് വി: പത്രോസ് മുമ്പിട്ടു പ്രവൃത്തിച്ചിട്ടുള്ള പ്രവൃത്തികളെല്ലാം.

വി: പൌലൊസ മനസ്സുതിരിഞ്ഞ ശേഷം വി: പത്രോസുമായി പരിചയമാവാൻ പോയി എന്നാണ് പറയുന്നതു. ഓരോ മെത്രാന്മാർ അഞ്ചുവൎഷം കഴിയുമ്പോൾ റോമ്മായിലെ മാൎപ്പാപ്പായുടെ അടുക്കൽ കീഴ്‌വഴക്കത്തിനും ഉപദേശത്തിനുമായിപോകുന്നതുപോലെ വി: പൌലൂസ് പോയെന്നായിരിക്കും മാസികാധിപർ വിചാരിക്കുന്നതു. ൧൪ വൎഷം കഴിഞ്ഞു വി: പൌലൂസ് വീണ്ടും യറുശലേമിലേക്കു പോയി എന്നു കാണുന്നു. അതു ഒരു പ്രത്യേക ആലോചനയ്ക്കു വെളിപ്പാടു മൂലം പോയതായിരുന്നു. അവിടെ തൂണുകളായി വിചാരിക്കപ്പെട്ടിരുന്ന യാക്കോബും പത്രോസും യോഹന്നാനുമായി ആലോചിച്ചുറച്ചു് പിരിഞ്ഞു എന്നാണ് കാണുന്നതു്. അവിടെ പത്രോസിനോടു മാത്രമല്ല ആലോചിക്കുന്നതു്, എല്ലാവരോടുംകൂടിയാണ്. പത്രോസ് മാത്രമല്ല തൂണ്. മുൻ പറഞ്ഞ മൂന്നാളുകളും തൂണുകളാണ്. ഇവിടെ പത്രോസിന്റെ പേരല്ലാ, യാക്കോബിന്റെ പേരാണ് ആദ്യം ഉപയോഗിക്കുന്നതു. അവർ മൂന്നുപേരും 'പരിച്ഛേദനക്കാരുടെ ഇടയിലും ഞങ്ങൾ പുറജാതികളുടെയിടയിലും സുവിശേഷം അറിയിപ്പാൻ തക്കവണ്ണം ഇനിയ്ക്കും ബർന്നബാസിനും കൂട്ടായ്മയുടെ വലങ്കൈ തന്നു" എന്നത്രേ വി: പൌലൂസ് പറയുന്നതു. വക്രതിക്കാൻ വ്യാഖ്യാനത്തിനു ഒരു മാൎഗ്ഗവും ഇവിടെയില്ല. വി: പത്രോസിനു മാ

മാത്രം അവിടെ ഒരു വിശേഷതയുമില്ല. വലങ്കൈ കൊടുത്തു എന്നു പറയുന്നിടത്തു എത്ര സന്തോഷപ്രദമായ സമത്വമാണ് അവരെല്ലാവരും അന്യോന്യം പ്രദൎശിപ്പിക്കുന്നതു. വത്തിക്കാനിലെ ലത്തീൻ മനസ്സിന്റെ ഒരു ലക്ഷണവും അവരിലാരിലും കാണുന്നില്ല (ഗലാത്തി ൧: ൧൮-൨: ൧൪). ഇപ്രകാരം അപ്പോസ്തല നടപ്പുകളോ, ലേഖനങ്ങളോ പരിശോധിച്ചാൽ റോമാസഭ ഇപ്പോൾ മാർപ്പാപ്പായിക്കുള്ളതായി വിശ്വസിക്കുന്ന ഒരു പ്രധാനാധികാരവും വി: പത്രോസിനു ഉണ്ടായിരുന്നതായോ അല്ലെങ്കിൽ വി. പത്രോസ് പ്രയോഗിച്ചിരുന്നതായോ ഒരു തെളിവും കിട്ടുന്നതല്ല. ലേഖനങ്ങളും വെളിപ്പാടുകളും പറയുന്നതു സഭയുടെ അടിസ്ഥാനങ്ങൾ അപ്പോസ്തലന്മാർ ആകുന്നു, പത്രോസ് മാത്രമല്ലന്നാണ്.

വി: പത്രോസ് സ്ഥാപിച്ച മററു സിംഹാസനങ്ങൾക്കു വിശേഷാൽ യോഗ്യതകളൊന്നുമില്ല, പിന്നെയോ റോമയിലെ സിംഹാസനത്തിനുമാത്രം സർവ്വാധിപത്യവും തെററില്ലായ്മയും ഉണ്ടെന്നുള്ള ഉപദേശത്തിന്റെ അടിസ്ഥാനം പുതിയ നിയമത്തിൽ എവിടെയാണ് പ്രസ്താവിച്ചിരിക്കുന്നതു എന്നുള്ളതു അശേഷം മനസ്സിലാകുന്നില്ല. അടിസ്ഥാനരഹിതമായ ഈ ഉപദേശം ലത്തീൻ മനസ്സിന്റെ സിദ്ധാന്തഗതിയനുസരിച്ചു വളൎന്നുവന്നതാണ്, പൌരസ്ത്യസഭകൾ ഓരോന്നുമായി അതു പിരിയുന്നതിനു സംഗതിയാക്കിയതു. പൌരസ്ത്യസഭയുടെ ഉപദേശഗതിയനുസരിച്ചു പത്രോസിന്റെ മേൽ സഭ പണിയപ്പെട്ടിരിക്കുന്നു എന്നു വച്ചാൽ പത്രോസ് ഏററുപറഞ്ഞ വിശ്വാസത്തിന്മേൽ പണിയപ്പെട്ടിരിക്കുന്നു എന്നാകുന്നു. റോമാസഭ വിശ്വസിക്കുന്ന പോലെ പത്രോസിന്റെ ആളിൽ പണിയപ്പെട്ടിരിക്കുന്നു എന്നല്ല. പത്രോസാകുന്ന പാറ എന്നു വച്ചാൽ പത്രോസ് ഏററുപറഞ്ഞ വിശ്വാസമാകുന്ന പാറയെന്നാണ് ആദിമസഭയിലുള്ള പിതാക്കന്മാരിൽ ഭൂരിപക്ഷവും അൎത്ഥമാക്കിയിരിക്കുന്നതു. ഈ വ്യാഖ്യാനം സ്വീകരിക്കുമ്പോൾ സഭ ശ്ലീഹന്മാരുടെ അടിസ്ഥാനത്തിന്മേൽ പണിയപ്പെട്ടിരിക്കുന്നു എന്നുള്ളതിന്റെ അൎത്ഥവും വ്യക്തമാണ്. പത്രോസിന്റെ ഏററുപറച്ചിൽ എല്ലാ ശ്ലീഹന്മാരുടെയും ഏററുപറച്ചിൽ തന്നെയാകുന്നു. വി. പത്രോസിന്റെ വിശ്വാസം ശ്ലീഹന്മാരെല്ലാവരുടെയും വിശ്വാസം തന്നെയാകുന്നു. അങ്ങിനെ

വി. പത്രോസും മററു ശ്ലീഹന്മാരും ശിഷ്യന്മാരും പാറപോലെ
ഉറപ്പുള്ള ആ വിശ്വാസത്തിന്മേൽ യറുശ്ലേമിലും കേസറിയായി
ലും അന്ത്യോക്യായിലും റോമായിലും അലക്സന്ത്ര്യായിലും മററും
സഭകൾ സ്ഥാപിച്ചു. ഓരോ സ്ഥലത്തെ സഭയെ സംബന്ധി
ച്ചിടത്തോളം ഓരോ ശ്ലീഹന്മാർ സ്ഥാപിച്ചതാണെന്നു ഭേദി
യാദരം പറയുന്നുണ്ടെങ്കിലും സഭയുടെ ഏകമാനവും ആന്തരിയ
വുമായ അർത്ഥപ്രകാരം എല്ലാം പത്രോസിന്മേൽ സ്ഥാപിക്കപ്പെ
ട്ടവയാണെന്നു പറയപ്പെടുന്നു. എന്തെന്നാൽ പാറയാകുന്ന പ
ത്രോസ് എല്ലാശ്ലീഹന്മാരെയും കുറിക്കുന്നു. അതുകൊണ്ടു പ
ത്രോസിന്റെ ആളിനുതന്നെ പൊതുസഭമേൽ സർവ്വാധിപത്യ
മോ പ്രഭുത്വമോ ഉണ്ടെന്നു വിചാരിക്കുന്നതു പിശകാണു്. അ
ങ്ങിനെയാണു് റോമാസഭ തെററിപ്പോയിരിക്കുന്നതു. ആക
യാൽ പത്രോസെന്ന നാമം കുറിക്കുന്ന അപ്പോസ്ഥല അവകാ
ശത്തിൽ എന്തെങ്കിലും ചെയ്യണമെന്നിരുന്നാൽ അതു അ
പ്പോസ്ഥലന്മാർ എല്ലാവരും കൂടി പ്രവർത്തിക്കേണ്ടതാ
ണു്. ഈ തത്വമാണു് അപ്പോസ്ഥല പിന്തുടർച്ചയുടെ പ്ര
മാണത്തിന്റെ അടിസ്ഥാനം. ഈ പ്രമാണപ്രകാരം അ
പ്പോസ്ഥലന്മാരുടെ പിൻഗാമികളായ എല്ലാ എപ്പിസ്കോ
പ്പന്മാരും പത്രോസാകുന്ന പാറയിൽ അവകാശം സിദ്ധിച്ച
വരാകുന്നു. അതിനാൽ ആ അവകാശത്തെ സംബന്ധിച്ചിട
ത്തോളം അവരെല്ലാവരും ഒരുമിച്ചു പ്രവൃത്തിക്കേണ്ടതു ആ
വശ്യമാണെന്നു വന്നുകൂടുന്നു. ഈ ബോധമനുസരിച്ചാണു്
സുന്നഹദോസുകൾ ഉണ്ടായതു്. സുന്നഹദോസിന്റെ ശബ്ദം
പത്രോസിന്റെ ശബ്ദമാണു്. അതു ശ്ലീഹന്മാരെല്ലാവരുടെ
യും ശബ്ദമാണു്. അതു അവരുടെ പിൻഗാമികളായ എപ്പി
സ്കോപ്പാന്മാരെല്ലാവരുടേയും ശബ്ദമാണു്. അതു അവർ
പ്രാതിനിധ്യം വഹിക്കുന്ന സഭ മുഴുവന്റെയും ശബ്ദമാണു്,
ഇവയെല്ലാം ഒന്നുതന്നെയാണു്. പത്രോസ് കുറിക്കുന്ന ഏ
കമാന എപ്പിസ്കോപ്പന്മാരുടെ സംഘത്തിനു ഏകമാന എ
പ്പിസ്കോപ്പത്വമെന്നും പറയും. ആകയാൽ ഏകമാന എ
പ്പിസ്കോപ്പത്വം ഏകമാണ. അതിൽ എപ്പിസ്കോപ്പന്മാരെ
ല്ലാവരും ഒരുപോലെ അവകാശികളാണു്. റോമായിലെ
പാപ്പായിക്കോ അന്ത്യോക്യായിലെ പാത്രിയർക്കീസിനോ മാ
ത്രം ഒരവകാശവും ഇല്ല. ആകയാൽ സുറിയാനിസഭയുടെയും

മററു പൌരസ്ത്യ സഭകളുടെയും പ്രമാണപ്രകാരം ഒരാൾക്കു മെത്രാപ്പട്ടം കൊടുക്കുമ്പോൾ അവനെ പത്രോസാകുന്ന പാറയിൽ പങ്കുകാരനാക്കി തീൎക്കയാകുന്നു. അതായതു ആകമാന എപ്പിസ്ക്കോപ്പത്വത്തിൽ അവകാശിയും ഭാഗഭാക്കും ആക്കിത്തീൎക്കയാകുന്നു അതിനാൽ വിശുദ്ധപത്രോസ് സ്ഥാപിച്ചിട്ടുള്ള സഭകളുടെയും മററുള്ള അപ്പോസ്ഥലന്മാർ സ്ഥാപിച്ചിട്ടുള്ള സഭകളുടെയും എപ്പിസ്ക്കോപ്പന്മാരും അങ്ങിനെ ലോകത്തിലുള്ള എല്ലാ സഭകളുടെ എപ്പിസ്ക്കോപ്പന്മാരും ഈ അപ്പോസ്ഥലത്വത്തിൽ അല്ലങ്കിൽ എപ്പിസ്ക്കോപ്പത്വത്തിൽ അവകാശികളാണു. അപ്പോസ്ഥല പാരമ്പൎയ്യം സംബന്ധിച്ചിടത്തോളം കൂടുതലായ അറിവും പരിചയവും അപ്പോസ്ഥല സിംഹാസനങ്ങൾക്കുണ്ടായിരിക്കും എന്നുള്ളതു വാസ്തവമാണ്. അതുകൊണ്ടു എപ്പിസ്ക്കോപ്പന്മാരെ കവൎന്നു പ്രവൎത്തിപ്പാൻ അപ്പോസ്ഥലസ്ഥാപിതമായ ഒരു സിംഹാസനത്തിനു അവകാശം ഉണ്ടാകയില്ല. ആകമാന എപ്പിസ്ക്കോപ്പത്വത്തിന്റെ പ്രമാണമനുസരിച്ചാണ് പൊതു സുന്നഹദോസുകൾ, വിശ്വാസപ്രമാണങ്ങൾ വിവരിച്ചിട്ടുള്ളതു്. ആകയാൽ അതു അടിസ്ഥാനപ്പെട്ടിരിക്കുന്നതു പത്രോസാകുന്ന പാറയിലാണ്. ആ പ്രമാണം അപ്പോസ്ഥലത്വത്തെ ലോകത്തിന്റെ അവസാനത്തോളവും കൈമാറി നിലനിൎത്തി കൊണ്ടുപോരുന്ന ശാശ്വത പ്രമാണമാകുന്നു. ഇതാകുന്നു പൌരസ്ത്യ സഭകളുടെ ആഴമായ ബോധവും വിശ്വാസവും. ഈ ബോധത്തിനു നേരെ എതിരായിട്ടുള്ള ഒരു വളൎച്ചയാകുന്നു റോമാസഭയിൽ അല്ലെങ്കിൽ ലത്തീൻ സഭയിൽ ഉണ്ടായതു. അതു പത്രോസിന്റെ ആളിൽ സഭ സ്ഥാപിക്കപ്പെട്ടതായിട്ടാണ് വിചാരിക്കുന്നതു്. അപ്പോസ്ഥലന്മാരായ പത്രോസും പൌലൂസും കൂടി റോമായിലെ സഭ സ്ഥാപിച്ചു എന്നാണ് ആദ്യമായി അറിയപ്പെടുന്ന പാരമ്പൎയ്യം. പിന്നീടു അതു പത്രോസിന്റെ സ്ഥാപനം മാത്രമായി പരിണമിച്ചു. അതിന്റെ ശേഷം പത്രോസ് സ്ഥാപിച്ചതെന്നു വിശ്വസിക്കുന്ന മററു സിംഹാസനങ്ങളെ പോലും റോമായിലെ സിംഹാസനത്തിനു അധീനമാക്കാൻ ശ്രമം തുടങ്ങി. ചുരുക്കി പറഞ്ഞാൽ പത്രോസ് നേരിട്ടു സംസാരിക്കുന്ന സഭ റോമായിലെ സഭ അല്ലെങ്കിൽ റോമായിലെ പത്രോസിന്റെ പിൻഗാമി

യായ മാർപ്പാപ്പാ മാത്രമെന്നാക്കി തീൎത്തു. ശേഷം മെത്രാന്മാരുടെ ദിവ്യ അവകാശങ്ങളെ അതു കവൎന്നെടുത്തു. റോമായിലെ പാപ്പാ നിശ്ചയിക്കുന്നതു പൊതു സുന്നഹദോസ് അംഗീകരിക്കണമെന്നുള്ള നിലയിൽ എത്തി. പാപ്പാ പൊതുസുന്നഹദോസിന്റെ അധീനനല്ലെന്നായി. ഇതിനു ആവശ്യമുള്ള തെളിവുകൾ നിൎമ്മിച്ചുതുടങ്ങി. വ്യാജ കാനോനാകൾ ആവിൎഭവിച്ചു. രണ്ടാംതരന്മാരായ ലത്തീൻ മിഷ്യനറിമാർ ബലം, തന്ത്രം, പണം മുതലായ മാൎഗ്ഗങ്ങളിൽക്കൂടി മററു സഭകളെ ഈ ഉപദേശത്തിലേക്കു ചേൎത്തുതുടങ്ങി. ഈ തരത്തിലുള്ള ലത്തീൻ ഉപദേശവും അതു പ്രചരിപ്പിക്കുന്നതിനു സ്വീകരിച്ച മാൎഗ്ഗവുമാണ്, ക്രിസ്തീയസഭയുടെ ഐക്യത്തെ നശിപ്പിച്ചു, ക്രിസ്തീയലോകത്തെ ഇതു വളരെ അലങ്കോലമാക്കിതീൎക്കുന്നതിനു പ്രധാനമായി വ്യാപരിച്ചതു്. ഈ സിദ്ധാന്ത മനസ്സു വിട്ടു പൌരസ്ത്യസഭയുടെ ആഴമേറിയ സത്യബോധത്തെ അതു സ്വീകരിക്കുമ്പോൾ മാത്രമെ ക്രിസ്തീയ ലോകത്തിനു പൂൎണ്ണമായ ഐക്യമുണ്ടാകയുള്ളു.

ഈ തരത്തിലുള്ള ലത്തീൻ സഭയുടെ വിശ്വാസത്തെ നീതീകരിപ്പാനാണു് 'കാതോലിക്ക്ദൂതൻ' പത്രാധിപർ വേദപുസ്തകവും പിതാക്കന്മാരുടെ സാക്ഷ്യങ്ങളും തപ്പുന്നതു്. വി. ക്ലീമ്മീസ് കോറിന്ത്യ സഭക്കു അധികാരമയമായ ഒരു ലേഖനമെഴുതി. അതു റോമാ സഭയുടെ സൎവ്വാധിപത്യത്തിനു ഒരു തെളിവാണ്. നല്ല തെളിവല്ലേ? ഇറാനീമോസ്, തെൎത്തുല്യൻ, കുപ്രിയാനോസ്, വലിയ അത്താനാസ്യോസ്, ജെറോം ഇങ്ങനെയുള്ള പിതാക്കന്മാരുടെ എഴുത്തുകളിൽ നിന്നു റോമാ സഭയുടെ പ്രധാനാധികാരം തെളിയിപ്പാൻ ചില ഭാഗങ്ങൾ പത്രാധിപർ ഉദ്ധരിക്കുന്നുണ്ടു്. എന്നാൽ മുൻ പറഞ്ഞ പിതാക്കന്മാരുടെ കൃതികൾ തന്നെയാണ് റോമാസഭയുടെ പ്രധാനാധികാരം എന്ന ഉപദേശം പിശകാണെന്നു തെളിയിക്കുന്നതിനു ഉപയോഗിക്കുന്നതും. ഇങ്ങനെ തനിക്കു സഹായമെന്നുതോന്നുന്ന ചില ഭാഗങ്ങളെ ഉദ്ധരിക്കുന്നതുകൊണ്ടു മാത്രം മതിയാകയില്ല. അവരുടെ എഴുത്തുകളെല്ലാം നല്ലപോലെ പഠിക്കേണ്ടതാണു്. അങ്ങിനെ പഠിക്കുമ്പോൾ

അവരിലാരും തന്നെ റോമാസഭയുടെ സൎവ്വാധിപത്യവും തെ റ്റില്ലായ്മയുമെന്ന ഉപദേശത്തെ താങ്ങുന്നില്ലെന്ന് വെളിപ്പെട്ട ന്നതാണ്. ചില പാപ്പാമാരുടെ എഴുത്തുകളിൽനിന്നു അ ങ്ങിനെ കല്പിച്ചു വ്യാഖ്യാനിക്കുവാൻ തക്ക ചിലവാചകങ്ങൾ കാണുന്നുണ്ടെന്നല്ലാതെ ആറാം നൂററാണ്ടിനു മുമ്പുള്ള ഒരു സഭാപിതാവും റോമായുടെ ഈ നവീനഉപദേശത്തെ താങ്ങു ന്നില്ല. അവരെല്ലാം പൌരസ്ത്യ സഭയുടെ ഉപദേശത്തെയാ ണ് താങ്ങുന്നത്.

പിന്നിട്ട പത്രാധിപർപറയുന്നതു ആദിമ സഭയിലെ പൊ തു സുന്നഹദോസുകളും പ്രത്യേകസഭകളും റോമാസഭയുടെ പ രമാധികാരത്തെ താങ്ങുന്നുണ്ടെന്നാണ്. ആദിമ പൊതു സു ന്നഹദോസുകളുടെ നിശ്ചയങ്ങളിൽ റോമാസഭയുടെ ശ്രേഷ്ഠാ ധികാരത്തെതാങ്ങുന്ന ഒരു നിശ്ചയവും കണ്ടിട്ടില്ല. നേരെ മ റിച്ചാണ് കാണുന്നത്. അങ്ങിനെവല്ലതും കാണിപ്പാനുണ്ടെ ങ്കിൽ ലത്തീൻഗ്രന്ഥകൎത്താക്കൾ വ്യാജമായി കൂട്ടിചേൎത്തിട്ടുള്ള നിശ്ചയങ്ങളായിരിക്കുമെന്നല്ലാതെ വേറെ ഉണ്ടെന്നു തോന്നു ന്നില്ല. വല്ല സുന്നഹദോസുകളിൽ വച്ചും പാപ്പായുടെ പ്രതി നിധികളോ അവരുടെ താല്ക്കാലിക കാൎയ്യം സാധിക്കണമെന്നാ ഗ്രഹിക്കുന്ന വല്ല മെത്രാന്മാരോ പാപ്പായുടെ ശ്രേഷ്ഠാധികാര ത്തെതാങ്ങി വ്യാഖ്യാനിക്കാവുന്ന വല്ല അഭിപ്രായങ്ങളും പറ ഞ്ഞിട്ടുണ്ടെങ്കിൽ അവപൊതു സഭയുടെ ബോധമായി ഗണിക്ക പ്പെടാൻ നിവൃത്തിയില്ല. അങ്ങിനെതന്നെ വല്ല പ്രത്യേക സഭയിലെ അദ്ധ്യക്ഷന്മാരും അവരുടെ പ്രത്യേക കാൎയ്യസാദ്ധ്യ ത്തിനുവേണ്ടി റോമാ പാപ്പായുടെ സിംഹാസനത്തെ പൊക്കി പറഞ്ഞിട്ടുണ്ടെങ്കിൽ അവയും പൊതുസഭയുടെ ബോധമായി ഗണിക്കപ്പെടേണ്ടവയല്ല. വി. ക്രീസോസ്തോം, വി. അത്താനാ സ്യോസ് വി. മിലേത്തോസ് മുതലായപിതാക്കന്മാർ ഓരോ സംഗതികൾ സംബന്ധിച്ചു അവൎക്കു പറവാനുള്ള ന്യായങ്ങൾ പാപ്പായ്ക്കു എഴുതി അയച്ചതു (അങ്ങിനെ ചെയ്യുന്നതു സഭ ഏ കമായികിടന്നിരുന്ന കാലത്തെ സൎവ്വസാധാരണമായ പതിവാ ണ്) അപ്പീലാണെന്നു പത്രാധിപർ വ്യാഖ്യാനിച്ചാൽ അതി നെന്താണ മറുപടിപറയേണ്ടത്?

സ്മുന്നായിലെ എപ്പിസ്കോപ്പാ ആയ പോലിക്കാർപ്പോസ് ഉയർപ്പുപെരുനാൾ തർക്കത്തെക്കുറിച്ച് ആലോചിപ്പാൻ അനിസെത്തോസ് പാപ്പായെ ചെന്നു കണ്ടതു് പാപ്പായുടെ ശ്രേഷ്ഠാധികാരത്തിനു ഒരു തെളിവായി വ്യാഖ്യാനിച്ചാൽ എന്തൊരു സമാധാനമാണ് പറയേണ്ടതു എന്നു കാണുന്നില്ലാ. ഈ സംഗതിയ്ക്കു കൊടുക്കാവുന്ന വ്യാഖ്യാനം പോലിക്കാർപ്പോസ് അപ്പോസ്തല ശിഷ്യനായിരുന്നതുകൊണ്ടു അദ്ദേഹം വിനയവും സഭയുടെ സമാധാനത്തിൽ അതിവാഞ്ഛയും ഉള്ളവനായിരുന്നു എന്നും പാപ്പാ അത്രത്തോളം അപ്പോസ്തലഗുണങ്ങൾ ഉള്ളവനല്ലായിരുന്നു എന്നും ആയിരിക്കണം.

ഈ തരത്തിലുള്ള ആഭിമസലാ തെളിവുകളാണ് റോമാസഭയുടെ പരമാധികാരം താങ്ങുന്നവയായി സാധാരണ ഉദ്ധരിച്ചു കാണുന്നതു്. ഫാദർ ഗ്രാഗമൂസ് സി. ഡി. യുടെ ലേഖനപരമ്പര വിമർശനം ചെയ്യുമ്പോൾ ഈ തെളിവുകളെ ഓരോന്നായി പരിശോധിക്കണമെന്നു വിചാരിക്കുന്നതുകൊണ്ടു തൽക്കാലം അതിനായി ഇവിടെ ശ്രമിക്കുന്നില്ല.

———:0:———

## "കാതൊലിക് സഭ" പത്രാധിപരവർകൾക്കു്.

തിരുവനന്തപുരം.

———

"പാപ്പാമതം" എന്നപേരോടു കൂടി യാക്കോബായ വൈദികരിൽ ഒരാളായ മുറിമറ്റത്തിൽ ഗീവറുഗീസ് കത്തനാർ പ്രസിദ്ധപ്പെടുത്തിട്ടുള്ള പുസ്തകം നിങ്ങളും കണ്ടിരിക്കുമെന്നു വിശ്വസിക്കുന്നു. ഈ പുസ്തകത്തോടു സംബന്ധിച്ചും അതിൽ അടങ്ങിയിരിക്കുന്ന സംഗതികളെപ്പറ്റിയും ചില സംശയങ്ങൾ ഇനിക്കുള്ളവ താഴെ കുറിക്കുന്നു. അവകളുടെ സമാധാനം എനിക്കു നേരിട്ടു അയച്ചുതരികയോ അല്ലെങ്കിൽ നിങ്ങളുടെ മാസികയിൽ പ്രസിദ്ധപ്പെടുത്തുകയോ ചെയ്വാൻ അപേക്ഷ. യാക്കോബായ സഭയുടെ സാക്ഷാലുള്ള തത്വങ്ങളെ പരിപാലിച്ചു പ്രചാരണത്തിന്നായി നടത്തപ്പെടുന്ന ഒരു പത്രഗ്രന്ഥമായിട്ടാണ് നിങ്ങളുടെ മാസികയെ ഞാൻ കരുതിവരുന്നതു്". എന്നു

തന്നെയല്ല, നിങ്ങളുടെ മാസികയുടെ പത്രാധിപ കമ്മററിയിൽ ഉള്ളവർ പണ്ഡിതന്മാരായ വൈദികരുമാണ്. ഈ കാരണങ്ങളാലാണ എന്റെ സംശയങ്ങളുടേ സമാധാനത്തിന്നായിനിങ്ങൾക്കു എഴുതി അയക്കുന്നത്.

൫. നിങ്ങളുടെ സഭയുടെ ചട്ടപ്രകാരം വിശ്വാസത്തെയും സന്മാൎഗ്ഗ നടപടിയേയും സംബന്ധിച്ചോ അതിൽ ഏതെങ്കിലും ഒന്നിനെപ്പററിയോ നിങ്ങളുടെ വൈദികരൊ അൎമ്മനീകളൊ പ്രസിദ്ധപ്പെടുത്തുന്ന പുസ്തകങ്ങൾക്കു മുൻകൂട്ടി വൈദിക മേലദ്ധ്യക്ഷന്മാരുടേ അനുമതിവാങ്ങിക്കണമെന്നുണ്ടോ? ഇയ്യിടെ ചില പുസ്തകങ്ങൾക്കും മാസികകൾക്കും മാർ ദിവന്നാസ്യോസ് മെത്രാപ്പോലിത്തായുടേ അനുമതിലഭിച്ചിട്ടുള്ളതായി അവകളിൽ കണ്ടു. "പാപ്പാമതം" എന്നപുസ്തകത്തിന്നു ആ വക അനുവാദം ലഭിച്ചിട്ടുള്ളതായി അതിൽനിന്നു കാണാത്തതുകൊണ്ടു ആ പുസ്തകത്തിൽ അടങ്ങിയിരിക്കുന്ന അഭിപ്രായങ്ങൾ ശരിയായ യാക്കോബായക്കാൎക്കുള്ളതല്ലെന്നു വ്യാഖ്യാനിക്കുന്നതിൽ വല്ല അബദ്ധവുമുണ്ടോ?

൬. വിശുദ്ധ പത്രോസ് ശ്ലീഹായ്ക്കു ശ്ലീഹന്മാരുടെ തലവൻ എന്ന സ്ഥാനമില്ലായിരുന്നോ?

൭. നിങ്ങളുടേ സഭയുടെ പഠിനപ്രകാരം ഭൂമിയിലുള്ള സകല ക്രിസ്തീയസഭകളും ഒരുകത്തോലിക്കാസഭയുടെ ഒരോ ശാഖകളാണെന്നാണോ? മെത്തഡിസ്റ്റ, ബാപ്പ്ററിസ്റ്റ, ലൂത്തരൻസ് ഇങ്ങിനെയുള്ള പ്രോട്ടസ്റ്റാൻറുകാരെയും മേല്പറഞ്ഞ തരത്തിലുള്ള ശാഖകളായി നിങ്ങളുടെ സഭ കരുതുന്നുണ്ടോ? ശരിയായ കത്തോലിക്കാ സഭ ഒന്നുണ്ടെന്നു നിങ്ങളുടെ സഭപഠിപ്പിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ അതു ഏതാണ്?

൮. ഈശോയുടെ സ്വഭാവത്തെപ്പററിയും മററും വിശ്വാസ സംഗതികളിൽ നിങ്ങളുടേ സഭയിൽനിന്നു വ്യത്യാസപ്പെട്ടു നില്ക്കുന്ന റോമൻ കത്തോലിക്കരെയും നെസ്തോറിസിന്റെ അനുഗാമികളെയും മററും നിങ്ങൾ ശിശ്മക്കാരായി കരുതിവരുന്നുണ്ടോ? ശീശ്മസഭകളായി ഏതെങ്കിലും സഭകളെ യാക്കോ

ബായ സഭ കരുതിവരുന്നുണ്ടോ ? ശീശ്മ സഭകളിൽ നില്ക്കുന്നവൎക്കു രക്ഷയുണ്ടോ ? ഉണ്ടെങ്കിൽ ഇവൎക്കും നിങ്ങളുടെ സഭയിൽ നില്ക്കുന്നവൎക്കും തമ്മിൽ രക്ഷയുടെ കാൎയ്യത്തിൽ വല്ല വ്യത്യാസവുമുണ്ടോ ? ഉണ്ടെങ്കിൽ എന്താണു് ?

Fr. Joseph Panjikaran,
Ernakulam.

## മറുപടി.

൧. സുറിയാനിസഭയുടെ നിയമപ്രകാരം വിശ്വാസവും സന്മാൎഗ്ഗവും സംബന്ധിച്ച അതിലെ വൈദികന്മാരും അല്മേനികളും പ്രസിദ്ധപ്പെടുത്തുന്ന പുസ്തകങ്ങൾക്കും മററും മുമ്പുകൂട്ടി സഭാമേലദ്ധ്യക്ഷന്മാരുടെ അനുമതി വാങ്ങിക്കേണ്ടതാണു്. എന്നാൽ "പാപ്പാമതം" എന്ന പുസ്തകംപോലെ, മററുള്ള സഭകളും മതങ്ങളുമായി വാദപ്രതിവാദം നടത്തുന്ന രീതിയിലുള്ള പുസ്തകങ്ങളും മററും ചിലപ്പോൾ അനുമതിവാങ്ങാതെയും പരസ്യപ്പെടുത്തുന്നുണ്ടു്. അങ്ങിനെയുള്ള പുസ്തകങ്ങളിൽ ഏതിലെങ്കിലും സഭയുടെ വിശ്വാസത്തിനു എതിരായി എന്തെങ്കിലും ഉണ്ടെന്നു കണ്ടാൽ അതു സഭാംഗങ്ങളെ ഗ്രഹിപ്പിക്കുന്നതായിരിക്കും. ആകയാൽ "പാപ്പാമതം" എന്ന പുസ്തകപ്രസിദ്ധീകരണത്തിനു അനുമതി പ്രാപിച്ചതല്ലെന്നുള്ള ഒരു ന്യായം കൊണ്ടു മാത്രം അതിലെ അഭിപ്രായങ്ങൾ സാക്ഷാൽ സുറിയാനിസഭയ്ക്കുള്ളതല്ലെന്നു വ്യാഖ്യാനിക്കുന്നതു അബദ്ധമാണു്. ആ പുസ്തകത്തിൽ റോമ്മാസഭയ്ക്കെതിരായി പ്രതിപാദിച്ചിരിക്കുന്ന ന്യായങ്ങൾ അധികവും അതിന്റെ ചരിത്രരേഖകളെ അടിസ്ഥാനപ്പെടുത്തിയാണെന്നത്രെ കാണുന്നതു്. വല്ല അബദ്ധങ്ങളും അതിൽ പറഞ്ഞുപിടിപ്പിച്ചിട്ടുണ്ടെങ്കിൽ അവ റോമ്മാസഭാശാസ്ത്രജ്ഞന്മാൎക്കു തെളിയിക്കാവുന്നതാണെല്ലോ.

൨. വി. പത്രോസിനു ശേഷം ശ്ലീഹന്മാരുടെ മേൽ സൎവ്വാധിപത്യമുള്ള ആൾ എന്ന അൎത്ഥത്തിൽ തലവൻ എന്ന സ്ഥാനമില്ലായിരുന്നു. ശ്ലീഹന്മാരുടെ മൂപ്പൻ, ഒന്നാമൻ എന്നിങ്ങനെയാണു് അദ്ദേഹത്തെക്കുറിച്ച ആദ്യമായിപറഞ്ഞു കാണുന്നതു്. ആ അൎത്ഥത്തിൽ തലവൻ, പ്രധാനി എന്നിങ്ങനെ പറക പതിവുണ്ടായിരുന്നു.

൩. സുറിയാനി സഭയുടെ പാഠനപ്രകാരം മെത്തഡിസ്റ്റു, ബാപ്പ്റ്റിസ്റ്റ, ലൂതറൻസ് എന്നിങ്ങനെ ലോകത്തിലുള്ള എല്ലാ സഭകളും കാതോലിക്കാസഭയിൽ ഉൾപ്പെട്ടതല്ലാ. ത്രിത്വത്തിലുള്ള വിശ്വാസം, മിശിഹാതമ്പുരാന്റെ പൂർണ്ണ ദൈവത്വത്തിലും മനുഷ്യത്വത്തിലുമുള്ള വിശ്വാസം അതായതു മനുഷ്യാവതാരത്തിലുള്ള വിശ്വാസം, അപ്പോസ്തല പിന്തുടർച്ചയിലും കൂദാശകളിലുമുള്ള വിശ്വാസം, ഈ വിശ്വാസങ്ങൾ പാലിച്ചുകൊണ്ടുപോകുന്ന എല്ലാസഭകളും കതോലിക് സഭയിൽ ഉൾപ്പെട്ടവയാണ്. ഇതാണ് ശരിയായ കാതോലിക്ക് സഭ. സുറിയാനിസഭ ശരിയായ കതോലിക്ക നില പാലിച്ചുകൊണ്ടുപോകുന്നു എന്നത്രെ ശരു വിശ്വസിക്കുന്നതു. കാതോലിക്ക് സഭയുടെ ബാഹ്യ ഐക്യത മുഖ്യമായി പ്രദർശിപ്പിക്കപ്പെടുന്ന ബാഹ്യമായ സംസർഗ്ഗത്തിന്നു കേടുഭവിച്ചാണിരിക്കുന്നതു. അതിന്റെ പ്രധാനകാരണം കാതോലിക്ക് സഭ സ്ഥാപിക്കപ്പെട്ടിരിക്കുന്നതു മുൻപ്രസ്താവിച്ച വിശ്വാസമാകുന്ന പാറമേലെന്നല്ലാ, എന്നാലൊ വി. പത്രോസിന്റെ ആളിലും തന്നിമിത്തം അദ്ദേഹത്തിന്റെ പിൻഗാമികൾ തങ്ങൾ മാത്രമെന്നു സിദ്ധാന്തിക്കുന്ന റോമ്മായിലെ പാപ്പാമാരിലുമത്രെ എന്നുള്ള ലത്തീൻ അഭിമതം പ്രബലീകരിക്കണമെന്നുള്ള നിർബന്ധ മനസ്സാണ്. എങ്കിലും മുൻപറഞ്ഞ വിശ്വാസത്തിൽ തെററിട്ടില്ലാത്തതുകൊണ്ടു കാതോലിക്ക് സഭയുടെ ആഭ്യന്തരമായ ഐക്യം നിലനിൽക്കുന്നുണ്ട്. ആ വിശ്വാസം നിലനിൽക്കുന്ന കാലത്തോളം ആ ഐക്യത്തെ ആൎക്കും നശിപ്പിപ്പാൻ കഴികയില്ല.

൪. മിശിഹാതമ്പുരാന്റെ സ്വഭാവത്തെക്കുറിച്ചും മററുമുള്ള വിശ്വാസ സംഗതികളിൽ സുറിയാനിസഭയിൽനിന്നു ഭേദിച്ചുനിൽക്കുന്ന റോമൻ കാതോലിക്ക് സഭ, നെസ്തോറിയ സഭമുതലായ സഭകളെ ശീശ്മസഭകളായിട്ടാണ് സുറിയാനി സഭ കരുതുന്നതു. എന്നാൽ ഇങ്ങനെയുള്ള ശീശ്മസഭകൾ മുൻപ്രസ്താവിച്ച വിശ്വാസവിഷയത്തിൽ സാരമായി തെററിട്ടില്ലാത്തതുകൊണ്ടു അവയിൽ പരമാൎത്ഥ ആന്തരത്തോടു ജീവിക്കുന്നവൎക്കു രക്ഷയ്ക്കു തടസ്സമില്ലെന്നാണു വിചാരിക്കുന്നതു. എന്നാൽ

ക്രിസ്ത്യയുടെ വേദവിരോധങ്ങളെ (ദൃഷ്ടാന്തമായി പറഞ്ഞാൽ മാർപ്പാപ്പായുടെ സർവ്വാധിപത്യം, അപ്രമാദിത്വം) ബലം കൊണ്ടായാലും പണം കൊണ്ടായാലും മററുവല്ലപ്രകാരത്തിലും നിലനിർത്തിക്കൊണ്ടു പോകണമെന്നു ശ്രമിക്കുന്നവർക്കു രക്ഷയ്ക്കു തടസ്സമുണ്ടെന്നു തീർച്ചയാണ്. (പ).

---

# ദൈവവിളി.

---

"പിതാവു് എനിക്കു തന്നിട്ടുള്ള കാസാ (പാനപാത്രം) ഞാൻ കുടിക്കേണ്ടയോ?"

(വി: യോഹ. ൧൮: ൧൧.)

ഇതു നമ്മുടെ മിശിഹാതമ്പുരാൻ പത്രോസ് ശ്ലീഹായോടു അരുളിച്ചെയ്തിട്ടുള്ള തിരുവചനമാകുന്നു. തന്റെ ജീവിതത്തിന്റെ വലിയ പ്രവൃത്തികളാകുന്ന തന്റെ മരണവും കഷ്ടാനുഭവവും ഏററവും അടുത്തപ്പോളാണ് ഇതരുളിച്ചെയ്തതു്. തന്റെ ജീവിതം സംബന്ധിച്ച് തനിക്കുണ്ടായിരുന്ന ബോധത്തിൽ മൂന്നു ഭാഗങ്ങൾ അടങ്ങിയിരിക്കുന്നതായി കാണുന്നു,

(൧) "പിതാവു" ദൈവത്തെക്കുറിച്ചുള്ള ചിന്ത.

(൨) "എന്റെ പിതാവു എനിക്കു തന്നിട്ടുള്ള കാസാ" മനുഷ്യനായിത്തീർന്ന ദൈവപുത്രനു നിശ്ചയിക്കപ്പെട്ട ജീവിതം.

(൩) "ഞാൻ കുടിക്കേണ്ടയോ" തനിക്കു പിതാവു നിശ്ചയിച്ചിട്ടുള്ള വേലയ്ക്കു തന്നെയുള്ള സമർപ്പണം.

൧. നമ്മുടെ ആദ്യ ചിന്താവിഷയം ദൈവത്തെ "പിതാവിനെ"ക്കുറിച്ചത്രെ. ഈ വിഷയം എല്ലാററിലും പ്രധാനമാണ്. താൻ സകലത്തിന്റെയും ആദ്യവും അന്തവുമാകുന്നു. സർവ്വം തന്നിൽ "ജീവിക്കയും ചരിക്കയും സ്ഥിതിചെയ്കയും ചെയ്യുന്നു"

നാം ദൈവത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ തന്റെ നിത്യത ഒരു ധ്യാനവിഷയമാകുന്നു. താൻ എപ്പോഴും ഇരുന്നവനും ഇരിക്കുന്നവനുമാകുന്നു. താൻ എപ്പോഴും ജീവനും സ്നേഹവുമാ

കുന്നു. താൻ എല്ലാ സൃഷ്ടികൾക്കും മുമ്പു സ്ഥിതിചെയ്തിരുന്നു. ഏകാന്തമായി സ്ഥിതിചെയ്തയല്ലായിരുന്നു. എന്തെന്നാൽ നിത്യനായ ഏകദൈവം പിതാവിന്റെയും പുത്രന്റെയും വി. ദ്ധാത്മായുടെയും ജീവനാകുന്നു. അത്യുന്നതനായ ഈ ദൈവത്തെ നാം വണങ്ങുകയും ഭയഭക്തിയും വന്ദനയും ഉള്ള മനസ്സോട്ട് തന്നെ ചിന്തിക്കയും ചെയ്യുന്നു. താൻ നിത്യമായി ആരാധിക്കപ്പെട്ടുകൊണ്ടിരിക്കുന്നപ്രകാരം, തന്നെ ആരാധിപ്പാൻ നാം ശ്രമിക്കയും ചെയ്യുന്നു.

വീണ്ടും തന്നെ സ്രഷ്ടാവും ഭരണകാരനും വഴികാട്ടിയും ആയി നാം ചിന്തിക്കുന്നു. സൃഷ്ടിക്കപ്പെട്ടിട്ടുള്ള സർവ്വവും തന്നിൽ നിന്നുത്ഭവിച്ചിട്ടുള്ളതാകുന്നു. സകല സൃഷ്ടികളെയുമുള്ള തന്റെ ഭരണം നിരന്തരമായി നടത്തിക്കൊണ്ടിരിക്കുന്നു. എല്ലാം തന്റെ ദിവ്യവിചാരണയിൻ കീഴാകുന്നു.

ദൈവത്തെക്കുറിച്ചുള്ള ചിന്ത ഇവിടെ അവസ്സാനിക്കുന്നില്ല. എല്ലാ വസ്തുക്കളും തനിക്കുള്ളതാണെന്നു നാം അറിയുന്നു. നമ്മുടെ പ്രകൃത്യാലുള്ള ജീവിതത്തിൽ പോലും ഒരു അൎത്ഥത്തിൽ നാം തന്റെ മക്കളാകുന്നുവെന്നു നമുക്കു അറിയാം. അതിലും പൂൎണ്ണവും വാസ്തവവുമായ അൎത്ഥത്തിൽ നമ്മുടെ ക്രിസ്ത്യാനിത്വാനുസാരിച്ച താൻ നമ്മുടെ പിതാവാണെന്നു നാം അനുഭവിച്ചറിയുന്നു.

പിന്നെയും ദൈവജീവിതം ഏകാന്തജീവിതമല്ലെന്നു നാം വിശ്വസിക്കുന്നു. അതു പിതാവിന്റെയും പുത്രന്റെയും വി: ആത്മാവിന്റെയും ജീവിതമാകുന്നു. പുത്രൻ നമുക്കുവേണ്ടി മനുഷ്യനായി തീൎന്നു. താൻ മനുഷ്യാവതാരം ചെയ്തശേഷം തന്റെ മനുഷ്യത്വം വഴി നമ്മെ തന്നോടു യോജിപ്പിച്ചിരിക്കുന്നു. നാം ക്രിസ്ത്യാനികളാകുന്നു. നാം മിശിഹാ തമ്പുരാന്റെ അവയവങ്ങളാകുന്നു. അതുകൊണ്ടു കൃപാരഹസ്യത്തിൽ, നാം തന്റെ പുത്രത്വത്തിൽ പങ്കുകാരാകുന്നു. നാം വാസ്തവമായ വിധത്തിൽ ദൈവത്തിന്റെ മക്കളാകുന്നു. സത്യമായ ക്രിസ്തീയ അൎത്ഥത്തിൽ 'ഞങ്ങളുടെ പിതാവേ' എന്റെ പിതാവേ' എന്നു നമുക്കു തന്നെ വിളിക്കാം. ഇപ്രകാരം നാം പിതാവിനെ നമ്മുടേതാക്കിത്തീർക്കുന്നു. ഇങ്ങനെ പല ധ്യാനു

ങ്ങൾ വഴി ദൈവത്തെ നമുക്കു സ്തോത്രം ചെയ്യാം. (കുറെ സമയം ധ്യാനിക്കേണം)

൨. ൨-ാമത്തു നമുക്കു ദൈവവിളിയെക്കുറിച്ചു ചിന്തിക്കാം. "പിതാവു എനിക്കു തന്നിട്ടുള്ള കാസാ"

ദൈവം തന്റെ മക്കളെ വിളിക്കുന്നതു സംബന്ധിച്ചു നമുക്കു ചിന്തിക്കാം. നമ്മുടെ നാഥനും തന്റെ ഇഹലോകജീവിതകാലത്തു മനുഷ്യനെന്നുള്ള നിലയിൽ ഇങ്ങനെ ഒരു വിളി തനിക്കുണ്ടെന്നു താൻ തിരിച്ചറിഞ്ഞു. പിതാവിന്റെ മനസ്സും ഇഷ്ടവും എന്താണെന്നു തനിക്കു വെളിപ്പെടുത്തിക്കൊടുത്തു. ആകയാൽ ദൈവപുത്രൻ തന്റെ ഇഹലോകജീവിതത്തിൽ മനുഷ്യനടുത്ത ഒരു വിളി ഉണ്ടായിരുന്നു എന്നു പറയുന്നതു വാസ്തവമാണ്. "അതാസ്സു പിതാവു എനിക്കു തന്നിട്ടുള്ള കാസാ" താൻ ചെയ്വാൻ പിതാവു നിശ്ചയിച്ചു കൊടുത്തിട്ടുള്ള ജോലി. വീണ്ടും പിതാവിൽനിന്നു നാം കൈക്കൊണ്ടിട്ടുള്ള വിളിയെക്കുറിച്ചു ചിന്തിക്കാം. നാം ക്രിസ്ത്യാനികളായി ജീവിക്കേണമെന്നുള്ളതു നമുക്കു എല്ലാവർക്കുമുള്ള ഒരു ദൈവവിളിയാകുന്നു. നാം മാമോദീസാ മുങ്ങിയപ്പോൾ ഈ വിളി നാം അംഗീകരിക്കയായിരുന്നു. മാമോദീസാ മൂലം നമ്മെ ക്രിസ്ത്യാനികളായി ജീവിക്കുന്നതിനു പിതാവു ക്ഷണിച്ചിട്ടുള്ള വിളി അഗണ്യമായി കരുതേണ്ടതല്ല. പലരും ആ വിളി നിസ്സാരമായി കരുതുന്നു. അതു ദൈവത്തിന്റെ തിരഞ്ഞെടുപ്പാണ്. നമ്മുടെ മാമോദീസായുടെ അവസരത്തിൽ ദൈവം നമ്മെ നോക്കി തന്റെ മക്കളായിരിപ്പാൻ നമ്മെ വിളിച്ചു. ഇതു നമ്മുടെ ക്രിസ്തീയ വിളിയത്രെ. അതേ ക്രിസ്തീയ ജീവിതം ചെയ്വാനുള്ള വിളിതന്നെ. നമ്മുടെ മാമോദീസായ്ക്കു മുൻപു നമ്മുടെ തിരഞ്ഞെടുപ്പുണ്ടായിട്ടില്ലെന്നല്ല. ദൈവം തന്റെ നിത്യത്വത്തിൽ നമ്മെ മുൻപുകൂട്ടി കണ്ടിട്ടുണ്ട്. അങ്ങിനെ തന്നെ, തന്റെ അത്യുന്നതാവസ്ഥയിൽ നമ്മെ ഓരോരുത്തരെയും തിരഞ്ഞെടുത്തിട്ടുമുണ്ട്. നാം തന്റെ വിളി കേട്ടു, തന്റെ മക്കളായിരിക്കേണമെന്നു അപ്പഴും തന്റെ ഇഷ്ടമായിരുന്നു. എന്നാൽ മാമോദീസാ മൂലമാണ് ഇവയെല്ലാം നമ്മുടെതായിതീർന്നതു.

ദൈവവിളി ഇവിടെ അവസാനിക്കുന്നില്ല. ക്രിസ്ത്യാനിയായി ജീവിക്കണമെന്നുള്ള വിളി നമുക്കു എല്ലാവർക്കും പൊതുവായി ഉള്ളതാണ്. വിവിധജീവിതങ്ങളിലും അവസ്ഥകളിലും ഇരിക്കുന്ന നമുക്കു എല്ലാവർക്കും ഒരുപോലെ ക്രിസ്ത്യാനികളായി ജീവിക്കേണമെന്നുള്ള വിളിയുണ്ട്. എന്നാൽ ഈ വിളിക്കു അകമെ വേറൊരുതരം പ്രത്യേകവിളിയുണ്ട്. അതു നമുക്കു ഓരോരുത്തർക്കുമുള്ള പ്രത്യേക വിളിയാണ്. നമുക്കു ഓരോരുത്തർക്കും നിശ്ചയിക്കപ്പെട്ടിട്ടുള്ള ഓരോ ജീവിതമുണ്ട്. നമുക്കു ഓരോരുത്തർക്കും നിശ്ചയിക്കപ്പെട്ടിട്ടുള്ള കടമകളെ നിറവേററുന്ന ജീവിതംതന്നെ. അതെ അതു ദൈവം ഭരമേല്പിച്ചിട്ടുള്ള ചുമതലകളാകുന്നു. തന്റെ മക്കളെപ്പോലെ ആ ചുമതലകളനുസരിച്ചു സ്ഥിതിചെയ്യുന്നതിനും പ്രവർത്തിക്കുന്നതിനും നമ്മിൽ ഓരോരുത്തരെയും വിളിച്ചിട്ടുണ്ട്. ഇപ്പോഴും വിളിക്കുന്നുമുണ്ട്.

നാം എല്ലാവരും ക്രിസ്ത്യാനികളായതുകൊണ്ട് നാം ഒരുമിച്ചു "ഞങ്ങളുടെ പിതാവെ" എന്നു വിളിക്കുന്നു. നമ്മിൽ ഓരോരുത്തരും ക്രിസ്ത്യാനികളായതുകൊണ്ടു 'എന്റെ പിതാവെ' എന്നും നാം വിളിക്കുന്നു. 'എന്റെ പിതാവു' എന്നു നാം പറയുന്നതുകൊണ്ട്, "പിതാവു, ഇനിക്കു തന്നിട്ടുള്ള കാസാ" എന്നും നമുക്കു പറയാം. അതു എന്റെ പിതാവിൽ നിന്നാകുന്നു; അതു് എന്റെ സ്വന്തമാകുന്നു; അതിനിക്കു ദൈവംതന്ന ദാനമാകുന്നു എന്നു നമുക്കു പറയാം. (പിതാവു നമുക്കു കല്പിച്ചു തന്നിട്ടുള്ള ജീവിതം സംബന്ധിച്ചു കുറെനേരം ധ്യാനിക്കാം).

൩. അവസാനമായി ദൈവവിളിക്കു നമ്മെ സമർപ്പിക്കുന്നതു സംബന്ധിച്ചു നമുക്കു ആലോചിക്കാം. ഞാൻ "അതു കുടിക്കേണ്ടയൊ" എന്നു നമുക്കും ചോദിക്കാം.

പിന്നെയും നമ്മുടെ നാഥന്റെ ജീവിതവും പിതാവു നിശ്ചയിച്ചുകൊടുത്ത ജീവിതത്തിനു തന്നെ സമർപ്പിക്കുന്നതും നാം ഓർക്കുന്നു. "ദൈവമെ നിന്റെ ഇഷ്ടം ചെയ്വാൻ ഞാൻ വരുന്നു എന്നു പുസ്തകച്ചുരുളിൽ എന്നെക്കുറിച്ചു എഴുതപ്പെട്ടിരിക്കുന്നു". ദൈവപുത്രന്റെ വിളി പിതാവിന്റെ ഇഷ്ടം എന്തൊ അതു ചെയ്ക എന്നുള്ളതാകുന്നു. അതു തന്റെ ജീവിതത്തിന്റെ വലിയ അടയാളമാകുന്നു. ദൈവപുത്രൻ തന്റെ വേലയുടെ

ഓരൊ അംശങ്ങളെയും നിവൎത്തിച്ചതു പിതാവിന്റെ ഇഷ്ടം അ
നുസ്സരിച്ചാകുന്നു. പിതാവു് നിശ്ചയിച്ചിട്ടുള്ള സമയംപോലും
താൻ പാലിച്ചു. താൻ നിശ്ചയിച്ചിട്ടുള്ള സമയത്തു, തന്നെവിളി
ച്ചിട്ടുള്ള സൎവ്വസംഗതികളും താൻ ചെയ്തു. കാനായിലെ കല്യാ
ണവിരുന്നിലുണ്ടായ ഒരു കുറവിനെ തീൎത്തുകൊടുക്കേണമെന്നു
തന്റെ വി: മാതാവു തന്നോടു പറഞ്ഞു. തനിക്കു നിശ്ചയിക്ക
പ്പെട്ട സമയം വരുന്നതുവരെ, തന്റെ വേല ചെയ്യാൻ തനി
ക്കു മനസ്സില്ലായിരുന്നു. "എന്റെ നാഴിക ഇനിയും വന്നിട്ടില്ല".
തന്റെ സഹോദരന്മാരെന്നു വിളിക്കപ്പെട്ടിരുന്നവർ പ്രവൎത്തി
പ്പാൻ തന്നോടു അപേക്ഷിച്ചു "എന്റെ സമയം ഇനിയും
വന്നിട്ടില്ലെന്നു" താൻ അരുളിച്ചെയ്തു. തന്റെ കഷ്ടാനുഭവ
ത്തിന്റെ തലെരാത്രി കഷ്ടതകൾ അനുഭവിക്കുന്നതിനു മനുഷ്യ
സ്വഭാവത്തിനുള്ള ചുളുക്കം തന്റെ മനുഷ്യാത്മാവിൽ പ്രവേ
ശിക്കുന്നതിനു അനുവദിച്ചുകൊടുത്തപ്പോൾ സ്വല്പനേരത്തേക്കു
"പിതാവെ ഈ നാഴികയിൽ നിന്നു് എന്നെ രക്ഷിക്കേണമെ"
എന്നു താൻ പറഞ്ഞു. എന്നാൽ അതേ സമയത്തു തന്റെ
പിതാവിന്റെ വിളി അനുസ്സരിച്ചു കഷ്ടതകളെ അംഗീകരി
ക്കുന്നതിനു തന്റെ മനുഷ്യത്വത്തെ താൻ ശക്തിപ്പെടുത്തി.
"ഈ കാൎയ്യത്തിനു വേണ്ടി ഈ നാഴികയിലേക്കു ഞാൻ വന്നി
രിക്കുന്നു". അതെ നിശ്ചയിക്കപ്പെട്ടസമയത്തു് നിശ്ചയിക്കപ്പെ
ട്ടകാൎയ്യം ചെയ്യാൻ ഞാൻ വന്നിരിക്കുന്നു എന്നത്രെ താൻ പറ
യുന്നതു്. അതിനാൽ കുരിശിൽ വച്ചു "നിവൃത്തിയായിരിക്കുന്നു"
യെന്നുപറവാൻ തനിക്കു കഴിവുണ്ടായി. തനിക്കു കൊടുക്കപ്പെ
ട്ടിട്ടുള്ള കാസാ താൻ കുടിച്ചുകഴിഞ്ഞിരിക്കുന്നു. പിതാവു ഭരമേല്പി
ച്ചിട്ടുള്ള തന്റെ വിളിനിവൎത്തിച്ചിരിക്കുന്നു. തന്റെ ചുമതലയാ
യി ഏല്പിച്ചിട്ടുള്ള സൎവ്വവും നിവൎത്തിച്ചിട്ടുള്ള ഒരു പൂൎത്തിയായ
ജീവിതമത്രെ തന്റെ ജീവിതം. അതിനാൽ 'നിവൃത്തിയായി'
യെന്നു താൻ അരുളിച്ചെയ്തു. ഇങ്ങനെ നമ്മുടെ നാഥൻ
തന്റെ വിളി അംഗീകരിച്ചു നിവൎത്തിക്കുന്നതു നാം കാണുന്നു.

വീണ്ടും നമ്മെക്കുറിച്ചും നമ്മുടെ മാമ്മോദീസായിലുള്ള വി
ളി നാം അംഗീകരിച്ചതു സംബന്ധിച്ചും ചിന്തിക്കാം. മാമ്മോ
ദീസായിൽ നമ്മുടെ പേരു പറഞ്ഞു ഉച്ചരിക്കപ്പെട്ടിട്ടുള്ള ഏറ്റു
പറച്ചിൽ അൎത്ഥവത്തായിട്ടുള്ളതാണു്. 'ഞാൻ അവയെ

ല്ലാം ഉപേക്ഷിക്കുന്നു". "ഞാൻ മിശിഹായിലും തന്റെ ഉപദേശത്തിലും പൂർണ്ണമായി വിശ്വസിക്കുന്നു" എന്നുള്ള ഏററുപറച്ചിൽ ഒരുപയോഗവുമില്ലാതെ ഉച്ചരിച്ചതല്ല. നമുക്കു പത്തും പന്ത്രണ്ടും വയസ്സ് കഴിഞ്ഞതിനുശേഷമായിരിക്കും ഈ ഏററുപറച്ചിലിന്റെ രഹസ്യം ഗ്രഹിക്കുന്നത്. നമുക്കു പ്രായമായി വരുന്തോറും നാം ഇതു ഏറെയേറെ ഗ്രഹിക്കുന്നു. ദൈവവിളി അപ്പോൾ നാം അംഗീകരിക്കയായിരുന്നു. ക്രിസ്തീയ വിശ്വാസത്തിന്റെയും ക്രിസ്തീയ ജീവിതത്തിന്റെയും ചുമതലകളെ നിവർത്തിച്ചുകൊള്ളാമെന്നു നാം സത്യംചെയ്തു പറകയായിരുന്നു. മാമ്മോദീസായിലുള്ള ദൈവവിളി അനുസ്സരിച്ചു ജീവിച്ചുകൊള്ളാമെന്നുള്ള നമ്മുടെ ഉടമ്പടി നിവർത്തിക്കാത്തതല്ലെ! നമ്മുടെ ക്രിസ്ത്യാനിത്വത്തിന്റെ വല്യ കുറവായിത്തീർന്നിരിക്കുന്നത്.

നാം കുർബാന കൈക്കൊള്ളുമ്പോളും കുമ്പസ്സാരിക്കുമ്പോളും പ്രാർത്ഥിക്കുമ്പൊളും ദൈവഇഷ്ടത്തിനു നമ്മെ സമർപ്പിക്കയാകുന്നു. നമ്മുടെ കഴിഞ്ഞ ജീവിതത്തെ വിചാരിച്ചുള്ള നമ്മുടെ നിശ്ചയങ്ങൾ മുഴുവനും പാപത്തെ ഉപേക്ഷിച്ചു ദൈവ ഇഷ്ടത്തിനു അനുസ്സരിച്ചുകൊള്ളാമെന്നായിരുന്നു. നാം ദൈവഇഷ്ടം അറിഞ്ഞു എന്നും ദൈവം നമുക്കായി നിശ്ചയിച്ചതു നാം തിരഞ്ഞെടുത്തു നമ്മുടേതാക്കിത്തീർത്തു എന്നുമുള്ളതല്ലാതെ നമ്മുടെ കഴിഞ്ഞ ജീവിതത്തെക്കുറിച്ചുള്ള നിശ്ചയം എന്തായിരുന്നു?

ദൈവവിളിയുടെ ഈ അംഗീകരണം എപ്പോഴും പുതുക്കിക്കൊണ്ടിരിക്കേണ്ടതു ആവശ്യമാണ്. ഇപ്രകാരം പുതുക്കുന്നതുകൊണ്ടു അതു് അധികമധികം ആഴമേറിയതും ശക്തിയുള്ളതുമാക്കിത്തീർക്കേണ്ടതുമാണ്. അതിനു പുതുക്കവും ശക്തിയും പ്രാപിക്കുന്നതാണു്, നമ്മുടെ പ്രാർത്ഥന, കുമ്പസ്സാരം മുതലായവയിൽനിന്നു അനുഭവമാകുന്നതു്. എന്തെന്നാൽ ദൈവഇഷ്ടം അറിയുന്നതും അതുചെയ്യുന്നതിനു നിശ്ചയിക്കുന്നതും നമ്മുടെ ജീവിതത്തെ ദൈവമക്കളുടെ ജീവിതമാക്കിത്തീർക്കയല്ലാതെ പിന്നെയെന്താകുന്നു? ദൈവം തന്നിട്ടുള്ള കാസായെ നാം കുടിക്കേണ്ടതാണ്.

നമ്മുടെ ധ്യാനവിഷയത്തിന്റെ ആദ്യഭാഗം ദൈവത്തിന്നും തന്റെ പലതരനൽവരങ്ങൾക്കും വേണ്ടിനാം ചെയ്യേണ്ട സ്തോത്രക്രിയകളെക്കുറിച്ചായിരുന്നു. അപ്രകാരം തന്നെ നമ്മുടെ വിളിയും അതിന്റെ അംഗീകരണവും സംബന്ധിച്ചു, ചെയ്യേണ്ട ആത്മക്രിയകളുമുണ്ട്. നമ്മുടെ പിതാവായ ദൈവത്തിന്നു നമ്മുടെ ജീവിതത്തെക്കുറിച്ചു ഒരുദ്ദേശമുണ്ടെന്നു നാം വിശ്വസിക്കുന്നു. ഈ ഉദ്ദേശം നമ്മുടെ ഉയർന്നതരം നന്മയ്ക്കു വേണ്ടിയത്രെ. അതുനിവൃത്തിക്കുന്നതുകൊണ്ടു നമുക്കു ശുദ്ധീകരണമുണ്ടാകുന്നു. ഈ ഉദ്ദേശം നിവൃത്തിക്കുന്നതു കൊണ്ടു നമ്മെക്കൊണ്ടു എത്രമാത്രത്തോളം കൂടുതലായി ഉപയോഗമുണ്ടെന്നു നമുക്കു കാണാം. ഇതിന്നു വിശ്വാസത്തിന്റെ ക്രിയയെന്നു പറയും. വീണ്ടും അനുസ്സരണത്തിന്റെ ക്രിയയുമുണ്ട്. നമ്മുടെ ജീവിതത്തിന്റെ ഉദ്ദേശം ഗ്രഹിച്ചാൽ മാത്രം പോരാ, എന്നാലൊ, ദൈവഇഷ്ടത്തിന്നു പൂർണ്ണ അനുസ്സരണമായി അതു സ്വീകരിക്കണം, വീണ്ടും ആശയുടെ ഒരു ക്രിയയുണ്ടു്. നമ്മെവിളിച്ചിട്ടുള്ളവനും പിന്നെയും വിളിച്ചുകൊണ്ടിരിക്കുന്നവനും ആയ ദൈവം ആ വിളിയനുസ്സരിച്ചു ജീവിപ്പാൻ നമുക്കു ശക്തിതരുമെന്നും നമ്മെ നടത്തിക്കൊണ്ടുപോകുന്നവൻ തന്റെ നേതൃത്വത്തെത്തുടരുന്നതിന്നു നമ്മെ ബലപ്പെടുത്തുമെന്നും നാം ആശിക്കുന്നു.

ഒരു ചിന്ത കൂടെ നമുക്കു ചെയ്വാനുള്ളതു പ്രാർത്ഥനയിൽ നാം ഏകാന്തമനസ്സുള്ളവരായിരിക്കണമെന്നുള്ളതത്രെ. അതു നമുക്കു സാധിച്ചില്ലെങ്കിൽ ദൈവശബ്ദം കേൾപ്പാൻ നമുക്കു പ്രാപ്തിയുണ്ടാകയില്ല. അങ്ങിനെതന്നെ ദൈവം നമുക്കുവേണ്ടി ഒരുക്കിയിരിക്കുന്ന തന്റെ അനുഗ്രഹങ്ങൾ നാം പ്രാപിക്കയുമില്ല. ദൈവശബ്ദം കേൾക്കയും അതിന്നു മറുപടി കൊടുക്കയും ചെയ്യേണമെങ്കിൽ പ്രാർത്ഥനയിൽ ഏകാന്തത ഒഴിച്ചുകൂടാത്തതാകുന്നു്, (നമ്മുടെ വിളിയുടെ അംഗീകരണത്തെക്കുറിച്ചു അല്പനേരം ധ്യാനിക്കാം).

# നമ്മുടെ യൌവനക്കാരുടെ അഭ്യാസം.

ഒരു സമുദായത്തിൻെറയൊ സഭയുടെയൊ ഭാവി അതിലെ യൌവ്വനക്കാരിൽ ആശ്രയിച്ചിരിക്കുന്നു. അതെ അവരുടെ സാമൂഹ്യബോധത്തിലും സന്മാർഗ്ഗ നിലയിലും എല്ലാററിലും പ്രധാനമായി മതവിശ്വാസത്തിലും ആശ്രയിച്ചിരിക്കുന്നു. ലോകം മുമ്പോട്ടു ഗമിച്ചുകൊണ്ടിരിക്കുമ്പോൾ വിവിധമാർഗ്ഗങ്ങളിൽക്കൂടി വ്യാപിച്ചുകൊണ്ടിരിക്കുന്ന പല ശത്രുശക്തികൾ, സമുദായങ്ങൾക്കും സഭകൾക്കും അവശ്യം വേണ്ടിയ മുൻ പ്രസ്താവിച്ച ലക്ഷണങ്ങളെ നശിപ്പിക്കുന്നതിനു വ്യാപരിക്കുന്നുള്ളതു സർവ്വസാധാരണയാണ്. അപ്പോൾ സമുദായനേതാക്കന്മാർ തങ്ങളുടെ സമുദായത്തിൻെറ ഉൽകൃഷ്ടങ്ങളായ പ്രമാണങ്ങളെയും ആചാരങ്ങളെയും നടപടികളെയും നിലനിൎത്തി തങ്ങളുടെ സമുദായഘടന ശിഥിലീകരിക്കപ്പെടാതിരിപ്പാൻ തക്കവണ്ണം കാലാനുസൃതമായ നിലയിൽ ശ്രമിക്കേണ്ടതാണ്. അങ്ങിനെ ശ്രമിക്കാതിരിക്കുന്ന സമുദായം വിപരീതശക്തികൾക്കു ഇരയായി തീൎന്നു നശിച്ചുപോകുമെന്നു തീൎച്ചയാണ്. ഇങ്ങനെ പറയുന്നതുകൊണ്ടു സർവ്വലോകൈകമായ ഒരു ഐക്യത്തിന്നു എതിരു പറകയാണെന്നു ആരും ശങ്കിക്കരുത്. ക്രിസ്തുനാഥൻെറ കാതോലിക് സഭ അങ്ങിനെയുള്ള ആദർശത്തോടുകൂടെ ദിവ്യമായി സ്ഥാപിക്കപ്പെട്ട ഒരു ദിവ്യസമുദായമാണെല്ലൊ. എന്നാൽ അപ്രകാരമുള്ള ഒരു സർവ്വലോകൈക സമുദായബോധം വ്യാപരിക്കുന്നതിനു പുരാതനങ്ങളായ ഉൽകൃഷ്ടസമുദായങ്ങളുടെയും സഭകളുടെയും പാവനങ്ങളായ പ്രമാണങ്ങളെയും ആചാരങ്ങളെയും നശിപ്പിക്കയല്ല വേണ്ടതു, പിന്നെയൊ കാലദേശാവസ്ഥാനുസ്സരണം ഉന്നതങ്ങളായ മതങ്ങളുടെ പ്രേരണമൂലവും മററും ഉത്ഭവിച്ചു നടപ്പിലിരിക്കുന്ന സാന്മാർഗ്ഗികമായ ആചാരങ്ങളെയും മററും സംരക്ഷിച്ചുകൊണ്ടു പോകയാണ് വേണ്ടതു്. നേരെമറിച്ചു ഓരോ ദേശങ്ങളുടെ അവസ്ഥാന്തരങ്ങൾ അനുസ്സരിച്ചുണ്ടായിട്ടുള്ള ആചാരങ്ങളും നടപടികളും ഉൽകൃഷ്ടങ്ങളായ ആചാരനടപടികളുള്ളമററു സമുദായങ്ങളുടെ മേൽക്കുത്തിച്ചെലുത്തുകയൊ അല്ലെങ്കിൽ അതിലെ യൌവ്വനക്കാർ ബാഹ്യമായ ഭംഗിമൂലം

ആകൎഷിക്കപ്പെട്ടിട്ട താൽക്കാലികഭ്രമം നിമിത്തം സ്വയംവരിക്കയൊ ചെയ്യുന്നതാണ് സൎവ്വലോകൈക ഐക്യത്തിന്ന ഭംഗമായിതീരുന്നത്. ക്രിസ്തുനാഥന്റെ കാതോലിക്ക് സഭയുടെ ആദൎശവും ഘടനയും അങ്ങിനെയാണ്. കാതോലിക്ക് സഭയെ, അതായത്തു ലോകമെങ്ങുമുള്ള ക്രിസ്തുസഭയെ ഏകമായി ഘടിപ്പിക്കുന്ന സൎവ്വപ്രധാനങ്ങളായ ചില വിശ്വാസങ്ങളും സന്മാൎഗ്ഗങ്ങളും അവയെ കേട്ടുകൂടാതെ പാലിച്ചുകൊണ്ടുപോകുന്നതിനുള്ള ഒരു കാതോലിക്ക് സഭാഘടനയും ഉണ്ട്. ആ ഘടനയ്ക്കു കേട്ടുകൂടാതെ അതിനുള്ളിൽ അതാതു ദേശീക സഭകളുടെ ഉൽകൃഷ്ടങ്ങളായ നടപടികളെയും മററും നിലനിൎത്തിക്കൊണ്ടുപോകുന്നതിനുള്ള പ്രത്യേക മാൎഗ്ഗങ്ങളുമുണ്ട്.

ഇങ്ങനെയുള്ള ദേശീകമായ ഉൽകൃഷ്ടസാന്മാൎഗ്ഗിക നടപടികളെയും ആചാരങ്ങളെയും നിലനിൎത്തി ആ സമുദായത്തെ കേട്ടുകൂടാതെ പാലിച്ചുകൊണ്ടുപോകുന്നതിന്ന അതിലെ യൌവ്വനക്കാരെ കാലാനുസൃതമായി പ്രത്യേകം അഭ്യസിപ്പിക്കേണ്ടത്തു ആവശ്യമാണ്. കുട്ടിപ്രായം മുതലെ ഇപ്രകാരം നമ്മുടെ കുഞ്ഞുങ്ങളെ അഭ്യസിപ്പിക്കേണ്ടതു നമ്മുടെ സമുദായത്തിന്റെയും മാതാപിതാക്കന്മാരുടെയും പ്രത്യേകധൎമ്മമാണ്. കുട്ടികൾക്കു ഒരു ഉന്നത ആദൎശത്തെ മുൻപിൽ വച്ചുകൊണ്ടു അതു് സകാരണമായി സ്വീകരിച്ചു അനുകരിപ്പാൻ ശക്തിയില്ല. എങ്കിലും അവർ ദിനംതോറും കണ്ടുകേട്ടുകൊണ്ടിരിക്കുന്ന സംഗതികളിൽനിന്നും ചരിച്ചുകൊണ്ടിരിക്കുന്ന അവസ്ഥകളിൽനിന്നും അവരറിയാതെ ഓരോ ശീലങ്ങൾ രൂപീകരിച്ചുകൊണ്ടിരിക്കുന്നതാണ്. അതുകൊണ്ടു ഒരു നടപടിയുടെ ന്യായം എന്തെന്നു ഒരു കുട്ടി പഠിക്കുന്നതിനുമുൻപു അവ കണ്ടുപഠിക്കുന്നതിന്ന അവരെ പ്രേരിപ്പിപ്പാൻ അന്യസഹായം ആവശ്യമാകുന്നു. അഭ്യസിക്ക എന്നുള്ളതിൽ കുട്ടികൾ അല്പം വേദനയും പ്രയാസവും അനുഭവിക്കേണ്ടതായുണ്ട്. തങ്ങളുടെ ചപലതകളെ നിവൎത്തിക്കുന്നതിന്ന, തങ്ങളുടെ മനോരാജ്യങ്ങളെയും താൽക്കാലിക വികാരങ്ങളെയും വൎജ്ജിക്കുന്നവൎക്കല്ലാതെ അഭ്യസന പ്രമാണങ്ങൾക്കു അനുസ്സരിച്ചു ജീവിക്ക എന്നുള്ളതു പ്രയാസമാണ്. പുരുഷനായാലും സ്ത്രീയായാലും അവരുടെ ജീവിതത്തിലുള്ള ധൎമ്മങ്ങൾ നിവൎത്തിക്കുന്നതിന്ന അവർ ഉപയോഗപ്രദമായിതീര

മെങ്കിൽ തൽക്കാലം വേദനതോന്നിക്കുന്ന ഈ അഭ്യസനം ഒഴിച്ചുകൂടാത്തതാണു്.

എന്നാൽ നമ്മുടെ കുട്ടികളുടെയും യൌവ്വനക്കാരുടെയും അഭ്യസനത്തിൽ നമ്മുടെ സമുദായമോ, മാതാപിതാക്കന്മാരോ വേണ്ട ശ്രദ്ധകൊടുത്തു കാണാത്തതു ആപൽക്കരമായ ഒരു ലക്ഷണമാണു്. ഒന്നുകിൽ കുട്ടികളെ അത്രഗണ്യമായി കരുതുകയില്ല. അല്ലെങ്കിൽ അവരെ ലാളിക്കയോ, ഓമനകളിപ്പിക്കയോ ചെയ്യും. അവരുടെ താൽക്കാലിക വികാരങ്ങൾക്കും തോന്നലുകൾക്കും വിട്ടുകൊടുക്കയാണു് സാധാരണ ചെയ്തുകാണുന്നതു്. അതിനാൽ അവരുടെ വൃദ്ധിക്കും ആത്മാവിനും കേടു പറ്റുന്നു. അങ്ങനെ ലാളിക്കുന്നതിൽ സാക്ഷാൽ അവരോടുള്ള സ്നേഹം അന്തർഭവിച്ചിട്ടില്ല.

നമ്മുടെ നാഥന്റെ സുവിശേഷം ഈ അഭ്യസനം എത്രയും ഗണ്യമായി കരുതുന്നു. സുവിശേഷ പ്രമാണം സ്വയവർജ്ജനയുടെയും സ്വയനിയന്ത്രണത്തിന്റെയും പ്രമാണമാകുന്നു. നമ്മുടെ താൽക്കാലികങ്ങളായ ചില സന്തോഷങ്ങൾ വർജ്ജിക്കാതെ ക്രിസ്തീയ മാതൃകാ ജീവിതത്തിൽ എത്തുകയില്ല. ക്രിസ്തീയമാതാപിതാക്കന്മാർക്കു തങ്ങളുടെ കുട്ടികളെ ക്രിസ്തീയ അഭ്യസനപ്രമാണമനുസരിച്ചു അഭ്യസിപ്പിച്ചു കൊണ്ടുവരുന്നതിനുള്ള ചുമതല ഭാരമേറിയതാണു്. എന്നാൽ നമ്മുടെ ദിവ്യ ഉപദേഷ്ടാവിനാൽ നിഷ്കർഷിക്കപ്പെട്ടിട്ടുള്ള സന്മാർഗ്ഗികനിയമത്തെ അതു അനുസരിച്ചു ജീവിക്കുന്നതിനു ശക്തിപ്പെടുത്തുന്നതിനുള്ള കൃപാദാനങ്ങളോടുകൂടെ നമ്മുടെ കുട്ടികളുടെ മുമ്പിൽ വയ്ക്കുമ്പോൾ, ആ ജോലി എളുപ്പമായിത്തീരുന്നതാണു്. എന്തെന്നാൽ തന്റെ "നുകം (നിയമം) സന്തോഷപ്രദവും ലഘുവായുള്ളതും" ആകുന്നു. ക്രിസ്തുമിശിഹായുടെ വെളിപ്പാടു നിഷ്കർഷിക്കുന്ന പ്രമാണത്തിന്റെ പൂർണ്ണവും വാസ്തവവുമായ ബോധം നമ്മുടെ ആത്മാക്കളിൽ ഉണ്ടാകുമ്പോൾ മാത്രമേ, നിർബന്ധിതമായ അഭ്യസനം നമ്മുടെ ഭവനങ്ങളിലും, പള്ളിക്കൂടങ്ങളിലും പള്ളികളിലും നടപ്പിൽവരികയുള്ളു. എന്നാൽ ആ ദിവ്യ വെളിപ്പാടിനെ അഗണ്യമാക്കിച്ചെയ്യപ്പെടുന്ന ഇതര പ്രേരണകൾ മൂലമുള്ള അഭ്യസനത്തിനു നിലനിൽക്കുന്നഫലമുണ്ടാകയില്ല.

അതിനാൽ കുട്ടികളുടെ ദിവ്യമായ അഭ്യസനം പ്രത്യേകം ഭരമേല്പിക്കപ്പെട്ടിരിക്കുന്ന മാതാപിതാക്കന്മാർ ക്രിസ്തീയമായ സാമുദായികബോധത്താലും സ്നേഹത്താലും പ്രേരിപ്പിക്കപ്പെട്ടു, തങ്ങളുടെ കുട്ടികളെ അഭ്യസിപ്പിക്കേണ്ടതാകുന്നു. ആ ദിവ്യബോധമില്ലാതെ ജീവിക്കുന്ന മാതാപിതാക്കന്മാരെ സഭയും സമുദായവും ഉണർത്തേണ്ടതാകുന്നു. നമ്മുടെ പള്ളിക്കൂടങ്ങളിലെ പഠിതാക്കത്തിനും അഭ്യസനത്തിനും അങ്ങനെയുള്ള ഒരു ആദർശം ഉണ്ടായിരിക്കേണ്ടതാകുന്നു. നമ്മുടെ യൌവ്വനക്കാർ കാലഗതി അനുസ്സരിച്ചു വിദ്യാഭ്യാസത്തിനു അയക്കപ്പെടുന്ന എല്ലാ സ്ഥലങ്ങളിലും അവരുടെ മേൽനോട്ടം സഭയും മാതാപിതാക്കന്മാരും വഹിക്കേണ്ടതാകുന്നു. ഓരോ ഭവനങ്ങളും അഭ്യസനശാലകളായി തീരെണം. നമ്മുടെ പള്ളികൾ ഇങ്ങനെയുള്ള അഭ്യസനത്തിനു ശക്തിപ്രദാനം ചെയ്യേണ്ടതാകുന്നു. നമ്മുടെ യൌവ്വനക്കാൎക്കു അനുസ്സരണം, അധികാരത്തോടുള്ള ആദരവു്, സ്വയനിയന്ത്രണം, അടക്കമൊതുക്കം, പരമാൎത്ഥത, സ്വാൎത്ഥരാഹിത്യം, പ്രസന്നത, ചുമതലബോധം, സ്നേഹം, എല്ലാററിലും പ്രധാനമായി മതഭക്തി, ഇവയെല്ലാം അഭ്യസനം കൊണ്ടു ലഭിക്കെണം. ഈ ശീലഗുണങ്ങൾ വ്യാപരിക്കുന്നതിനുള്ള പരിതസ്ഥിതികൾ സഭയും മാതാപിതാക്കന്മാരും അവൎക്കു ഉണ്ടാക്കിക്കൊടുക്കേണ്ടതാകുന്നു.

നമ്മുടെ സഭയുടെ പുരാതനങ്ങളും പൌരസ്ത്യങ്ങളുമായ ആരാധനക്രമങ്ങളിലും ആചാര നടപടികളിലും, പാശ്ചാത്യ സഭകളുടെ പരിഷ്കാര പ്രവേശനം നിമിത്തം നമ്മുടെ യൌവ്വനക്കാൎക്കു ഏറെക്കുറെ വിരക്തി ഉണ്ടായിട്ടുണ്ടു്. എന്നാൽ പാശ്ചാത്യ സഭകളുടെ പരിഷ്കൃത ആരാധനക്രമങ്ങളും നടപടികളും പൌരസ്ത്യ സഭകളുടെ പുരാതന ആരാധന ക്രമങ്ങളേയും നടപടികളേയുംകാൾ ഒട്ടും ഭക്തിവൎദ്ധകങ്ങളല്ലെന്നു് അവ രണ്ടും നല്ലപോലെ പഠിച്ചിട്ടുള്ള ഏവരും ഈ കാലത്തു സമ്മതിക്കുന്നുണ്ടു്. പാശ്ചാത്യ സഭകളുടെ ക്രമങ്ങളും ആചാരങ്ങളും ആ ദേശങ്ങൾക്കു ചേൎന്നവയായിരിക്കും. അവയെ നമുക്കു കുററം പറഞ്ഞിട്ടു ആവശ്യമില്ല. നമ്മുടെ യൌവ്വനക്കാരിൽ പലരും പള്ളികളിലൊ, പ്രാൎത്ഥനായോഗങ്ങളിലൊ പ്രവേശിക്കുമ്പോൾ തങ്ങളുടെ കണ്ണുകളുടെ ഇമകൾ കൈവിരലുകൾ പ്രയോഗിച്ചു അടച്ചു പിടിച്ചുകൊ

ണ്ടു പ്രാർത്ഥിക്കുന്നതായി കാണാം. അതു് പാശ്ചാത്യ സഭകളുടെ ഒരു നടപടിയാണു്. കണ്ണുകളെ പണിപ്പെട്ടു അടക്കാതെ പ്രാർത്ഥിക്കയാണു് നമ്മുടെ പൂർവ്വ നടപടി. അങ്ങിനെ പ്രാർത്ഥിപ്പാൻ സാധിക്കമെന്നുമാണു് നമ്മുടെ പിതാക്കന്മാരുടെ അനുഭവം. അപ്രകാരം തന്നെ നമ്മുടെ നോമ്പു, നമസ്കാരം, കമ്പിടീൻ മുതലായ പല ദിവ്യസംഗതികളിലും അന്തർഭവിച്ചു കിടക്കുന്ന പല ആചാരങ്ങൾ സംബന്ധിച്ചു പലതും പറവാനുണ്ടു്. അങ്ങിനെയുള്ള പൌരസ്ത്യ ഭക്തിമാർഗ്ഗങ്ങളും ആചാരങ്ങളും മുറുകെ പിടിക്കേണ്ടതു് നമ്മുടെ സഭയുടെ നിലനില്പിനും പരിപാലനത്തിനും അത്യന്താപേക്ഷിതമാണു്. ഇവയെല്ലാം സഭയിലും ഭവനങ്ങളിലും പാഠശാലകളിലും മററുമുള്ള അഭ്യസനം മൂലം യൌവ്വനക്കാർക്കു ലഭിക്കുന്നതിനു നമ്മുടെ മാതാപിതാക്കന്മാരും സഭയും ചുമതലപ്പെടേണ്ടതാണു്.

അങ്ങിനെ തന്നെ നമ്മുടെ സമുദായത്തിലെ സ്ത്രീപുരുഷന്മാരുടെ സന്മാർഗ്ഗനില ഘടിപ്പിക്കപ്പെട്ടിരിക്കുന്ന പല പുരാതന ആചാര നടപടികൾ ത്യജിച്ചു, മോടിയുള്ളതും താല്ക്കാലിക സന്തോഷങ്ങൾ നിവർത്തിക്കുന്നതുമായ പല പാശ്ചാത്യ നടപടികൾ നമ്മുടെ യൌവ്വനക്കാർ അനുകരിക്കുന്നുണ്ടു്. ക്രിസ്തീയ സന്മാർഗ്ഗനില ശിഥിലീകരിക്കുന്ന അവരുടെ നടപടികളിലുള്ള ദോഷങ്ങൾ നീക്കുന്നതിനു പാശ്ചാത്യ ഭക്തന്മാർ ശ്രമിച്ചുകൊണ്ടാണിരിക്കുന്നതു്. അങ്ങനെയുള്ള നടപടികളാണു നമ്മുടെ ആളുകൾ അറിയാതെ സ്വീകരിക്കുന്നതു്. മാതാപിതാക്കന്മാരോടും സഭാപിതാക്കന്മാരോടും ഗുരുഭൂതന്മാരോടുമുള്ള ഭക്തി, നമ്മുടെ വിവാഹ നിശ്ചയ സമ്പ്രദായങ്ങളിലുള്ള പല വിശിഷ്ട നടപടികൾ, നമ്മുടെ സ്ത്രീകളുടെ പാതിവ്രത്യനില ആശ്രയിച്ചുനിൽക്കുന്ന പല ആചാരനിഷ്ഠകൾ, ദാനധർമ്മങ്ങൾ, അതിഥിസല്ക്കാരങ്ങൾ മുതലായി നമ്മുടെ സമുദായത്തിനുള്ള പലതര ആചാരക്രമങ്ങൾ, അതിന്റെ പുരാതനവും പൌരസ്ത്യവുമായ നിലയിൽ നമ്മുടെ യൌവനക്കാരെ പരിശീലിപ്പിക്കേണ്ടതാണു്. അങ്ങിനെ പ്രത്യേകം കരുതാതിരിക്കുന്നപക്ഷം, സമുദായത്തിന്റെ സന്മാർഗ്ഗികനില നശിച്ചുപോകുന്നതാണു്. (അഭ്യുദയകാംക്ഷി)

1922-ഇലൂൽ—കന്നി-1098.

സെപ്റ്റംബർ—ഒക്ടോബർ.

| ആഴ്ച | സു | മ. | ഇം. | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| വ്യാഴം | 1 | 29 | 14 | |
| വെള്ളി | 2 | 30 | 15 | |
| ശനി | 3 | 31 | 16 | |
| ഞായർ | 4 | 1 | 17 | വാങ്ങിപ്പിനു പിമ്പു ൩-ാം ഞാ. |
| തിങ്കൾ | 5 | 2 | 13 | |
| ചൊവ്വാ | 6 | 3 | 19 | |
| ബുധൻ | 7 | 4 | 20 | |
| വ്യാഴം | 8 | 5 | 21 | ദൈവമാതാവിന്റെ ജനനം. |
| വെള്ളി | 9 | 6 | 22 | |
| ശനി | 10 | 7 | 23 | |
| ഞായർ | 11 | 8 | 24 | വാങ്ങിപ്പിനു പിമ്പു ൪-ാം ഞാ. |
| തിങ്കൾ | 12 | 9 | 25 | |
| ചൊവ്വാ | 13 | 10 | 26 | |
| ബുധൻ | 14 | 11 | 27 | *സ്ലീബാപ്പെരുനാൾ. മാ. പെ |
| വ്യാഴം | 15 | 12 | 28 | |
| വെള്ളി | 16 | 13 | 29 | |
| ശനി | 17 | 14 | 30 | |
| ഞായർ | 18 | 15 | 1 | സ്ലീബാപിമ്പു ൧-ാം ഞാ. |
| തിങ്കൾ | 19 | 16 | 2 | |
| ചൊവ്വാ | 20 | 17 | 3 | കോതമംഗലം മാർ ബസ്സേലിയോസ്സ് |
| ബുധൻ | 21 | 18 | 4 | മാർമത്തായി ശ്ലീഹാ. |
| വ്യാഴം | 22 | 19 | 5 | |
| വെള്ളി | 23 | 20 | 6 | |
| ശനി | 24 | 21 | 7 | മർദ്ദമത്തി. |
| ഞായർ | 25 | 22 | 8 | സ്ലീബാപിമ്പ് ൨-ാം ഞാ. |
| തിങ്കൾ | 26 | 23 | 9 | മൂന്നാം പത്രോസ് മാർ ഇഗ്നാത്യോസ് |
| ചൊവ്വാ | 27 | 24 | 10 | |
| ബുധൻ | 28 | 25 | 11 | |
| വ്യാഴം | 29 | 26 | 12 | |
| വെള്ളി | 30 | 27 | 13 | |

# വിജ്ഞാപനം.

മാസിക ൨-ാംവാല്യം ൭-ാം നം-ലക്കം പുറപ്പെട്ടിരിക്കുന്നു. കുടിശ്ശിഖക്കാരായ മാന്യവരിക്കാർ എല്ലാവരും എത്രയും വേഗത്തിൽ വരിസംഖ്യ അയച്ചുതരണമെന്നപേക്ഷ.

വി. പി. ചുമത്തി അയയ്ക്കപ്പെടുന്നവരും അതു സമയം സ്വീകരിച്ചു ഒരു ഒഴികഴിവും പറയാതെ വരിസംഖ്യ ഉടനെ അയച്ചു തരണമെന്നും പ്രത്യേക അപേക്ഷയുണ്ടു്.

# വരിസംഖ്യ.

| | |
|---|---|
| ഒരു കൊല്ലത്തേക്കു മുൻകൂറു്. | രൂ ൨ |
| ആറുമാസത്തേക്കു | ,, ൧ |
| ഒറ്റപ്രതിക്കു് | അണ ൪ |
| ബ്രിട്ടീഷ് ഇൻഡ്യാ ഒരാണ്ടത്തേക്കു | രൂ. ൨ അണ ൪ |

'കാത്തോലിക് സഭ' മാനേജർ.
സുറിയാനിപ്പള്ളി, തിരുവനന്തപുരം.

# പരസ്യം.

ലേഡി വെംസ്ഫോർഡു വക മദ്രാസ് പ്രദർശനശാലയിൽ നിന്നു സ്വർണ്ണമെഡലും തിരുവനന്തപുരം, ഓച്ചിറ ആദിയായ പ്രദർശനങ്ങളിൽ നിന്നു മെഡൽ, സർട്ടിഫിക്കറ്റു മുതലായ സമ്മാനങ്ങളും ലഭിച്ചിട്ടുള്ളതും റവ: പീലിപ്പോസ്സു പണിക്കർ അവർകളുടെ മേൽനോട്ടത്തിൽ നടത്തപ്പെടുന്നതുമായ നെയ്ത്തുശാലയിൽ നിന്നു് വൂളൻ, കോട്ടൻ ഇവ കൊണ്ടു പരിഷ്കൃതരീതിയിൽ ബലവത്തായി നെയ്യപ്പെടുന്ന ബനിയൻ സ്റ്റോക്കിംഗ്സ് മുതലായ സ്വദേശിവസ്തുക്കൾ മിതമായവിലക്കും കച്ചവടക്കാർ ഏജൻറന്മാർ, ഇവർക്കു പ്രത്യേക നിരക്കിലും അയച്ചു കൊടുക്കുന്നതാണു്.

എന്നു് മാനേജർ,
പിലിപ്പോസ്സ് ഗീവറുഗീസ്സ് പണിക്കർ,
റവ: ജി. പി. മെമ്മോറിയൽ നെയ്ത്തുശാല.
കുണ്ടറ.

Printed and Published by Fr: P. J. Mathews, at the Sridhara Power Press,—Trivandrum.